

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, സത്യസന്ധമായ വാക്കിലും ദൈവത്തിന്റെ ശക്തിയിലും വലത്തുകൈയിലും ഇടത്തുകൈയിലുമുള്ള കൃപാനിറവിന്റെ ആയുധത്തിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



ഫെബ്രുവരി 2

# മായൽത്തൊ

**ശിശുവായ യേശുവിനെ മാതാപിതാക്കൾ ജറുസലേം ദൈവാലയത്തിൽ കാഴ്ചവച്ച ദിവസം**

**സാർവ്വത്രിക സഭ ഈ ദിവസം സമർപ്പിത ദിനമായി ആചരിക്കുന്നു**






# ഉള്ളടക്കം

വാല്യം 80
ലക്കം 2




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഷീൻ പാലക്കുഴി

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺപടിപ്പുരക്കൽ
റവ. ഫാ. ജോസഫ്വള്ളിയാട്ട്
റവ. ഫാ. ജോസഫ്പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ്വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

**ഉപദേശക സമിതി**
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്
9446703056

**മാർക്കറ്റിംഗ് & അഡ്വർടൈസ്മെന്റ്**
റവ. ഫാ. ആന്റണി മരിയഭവൻ

**കവർ & ലേഔട്ട്**
Fingraph - 9387811920
fingraphtvm@gmail.com

**ഫോട്ടോഗ്രാഫ്സ്**
തോമസ് മാത്യു നെല്ലുവേലിൽ

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം,
തിരുവനന്തപുരം-4

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം,
തിരുവനന്തപുരം-4

# ഉള്ളടക്കം




# കതിരും കളയും

എല്ലാവരും അവകാശങ്ങളെക്കുറിച്ചാണ് വാതോരാതെ സംസാരിക്കുന്നത്. അവകാശങ്ങൾ നമുക്ക് ആവശ്യമാണ്. എല്ലാവർക്കും എല്ലായിടത്തും ചില അവകാശങ്ങളുണ്ട്. രാജ്യത്തെ പൗരനെന്ന നിലയിൽ ഭരണഘടന നൽകുന്ന ചില അവകാശങ്ങളുണ്ട്. നാട്ടിലെ നിയമങ്ങൾ വഴി വൃദ്ധരെന്നനിലയിൽ, തൊഴിലുള്ളവർ എന്ന നിലയിൽ, തൊഴിലില്ലാത്തവർ എന്നനിലയിൽ, കുട്ടികളെന്നനിലയിൽ... അവകാശികളുടെ നിര നീണ്ടുപോകുന്നു. ഇതുപോലെ നമ്മുടെ വിശ്വാസജീവിതം അനുസരിച്ച് ദൈവം ഉറപ്പുനൽകുന്ന ചില അവകാശങ്ങളുണ്ട്. അവിടുന്ന് സ്ഥാപിച്ച സഭയിലൂടെയാണ് അത് ഉറപ്പുവരുത്തുന്നത്. നാട്ടിൽ നിയമപാലകരും ജനപ്രതിനിധികളും നീതിന്യായവ്യവസ്ഥയും ഇത് നടപ്പിലാക്കിത്തരുന്നതുപോലെ, സഭയിൽ നിയോഗിക്കപ്പെട്ട വ്യക്തികളിലൂടെയും സ്ഥാപിതമായ സംവിധാനങ്ങളിലൂടെയും ദൈവം തന്റെ മക്കൾക്ക് ഈ അവകാശങ്ങൾ സംലഭ്യമാക്കുന്നു. ഒരു നാട്ടിൽ ഒരു സന്യാസ സമൂഹം പ്രവർത്തിക്കുന്നത് ആ നാട്ടിലെ നിയമവ്യവസ്ഥക്കുള്ളിൽ നിന്നാണ്. ആ സമൂഹത്തിലെ അംഗങ്ങൾ ജീവിക്കുന്നത് ആ സന്യാസ സമൂഹത്തിന്റെ എഴുതപ്പെട്ട സന്യാസ നിയമങ്ങൾ അനുസരിച്ചാണ്. ഈ സന്യാസ നിയമങ്ങൾ എല്ലാറ്റിന്റെയും മുന്നിൽ 'യെസ്' പറയാനുള്ള അനുമതി പത്രമല്ല. ഉൽകൃഷ്ടമായ സന്യാസ ജീവിതത്തിന് അനുപേക്ഷണീയമായ ചില 'നോ' കൾ പറയാനുള്ള പ്രേരണ കൂടിയാണ്. ഈ പ്രേരണകൾ ഒരു നിയമം കൊണ്ടുമാത്രം നടപ്പിലാക്കാൻ ആവില്ല. അത് ഒരു വ്യക്തി തന്റെ കുടുംബത്തിൽനിന്നും, വിശിഷ്യാ മാതാപിതാക്കളിൽനിന്നും തുടർന്ന് ഒരു സന്യാസാർത്ഥിനി തന്റെ പരിശീലനകാലത്തും, വ്രത-വാഗ്ദാനത്തോടു കൂടി തന്റെ ജീവിതകാലത്ത് ലഭിക്കുന്ന ബോധ്യങ്ങളിലൂടെയുമാണ്. സന്യാസ വ്രതങ്ങളും, സന്യാസ വസ്ത്രവും ഒരു വ്യക്തി തന്നെത്തന്നെ മണവാളനായ ക്രിസ്തുവിന് സമർപ്പിക്കുന്നതോടുകൂടി ആ ജീവിതത്തിന്റെ ഭാഗമാവുകയാണ്. ഇതിലേതെങ്കിലും ചിലത് വേണ്ടെന്നുവെച്ച് പകുതി സന്യാസിനി ആകാനല്ല നാം വിളിക്കപ്പെട്ടിരിക്കുന്നത്. തന്റെ ഓരോ സമർപ്പിതയെയും മണവാളനായ ക്രിസ്തുനാഥൻ "എന്റെ മണവാട്ടി" എന്നാണ് അഭിസംബോധന ചെയ്യുന്നത്. വിളികേട്ട് കൈയിൽ എണ്ണ കരുതിയ മണവാട്ടിമാർ മണവാളനോടൊപ്പം മണിയറയിൽ പ്രവേശിക്കും. എണ്ണയ്ക്കും വിളക്കിനും പകരം ചാനൽ സംഘത്തിന്റെ മൈക്കുകൾ ഏന്തിയാൽ മണവാട്ടി എവിടെയെത്തും? മണവാളന്റെ കിരീടം മുൾക്കിരീടമാണ്. അതിലെ മുള്ളുകളൊക്കെ കളഞ്ഞ് കിരീടം ധരിക്കാൻ ഇറങ്ങി പുറപ്പെട്ടിരിക്കുന്ന മണവാട്ടികൾ വെറുതെ നേരം വെളുക്കുന്നത് വരെ കാത്തിരിക്കാതെ പോയി കിടന്ന് ഉറങ്ങുന്നതാണ് നല്ലത്. അവരെ തേടി ഒരു മണവാളനും വരില്ല. കള്ളൻ വിതച്ചിട്ടുപോയ കളകളിൽനിന്ന് കളപ്പുരയിൽ കതിരുകൾ കൂട്ടാനാവില്ല. അവിടെ പതിരുകളെ കൂട്ടുകയുള്ളൂ. ഇത്തരം കളകൾ വയലും കളപ്പുരകളും നശിപ്പിക്കാതെ ഫലം തരാത്ത ശാഖകളോടൊപ്പം വെട്ടി തീയിൽ എറിയപ്പെടുന്നതാണ് നല്ലത്.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,



## പിതൃമൊഴി

# സന്യാസം = സുവിശേഷത്തിന്റെ ആനന്ദസാക്ഷ്യം

പരിശുദ്ധ സഭയിൽ പൗരോഹിത്യത്തോടൊപ്പം തന്നെ സന്യാസവും സമർപ്പിത ജീവിതവും ഏറ്റവും ശ്രേഷ്ഠമായ ഒരു വിളിയും നിയോഗവുമായി കരുതപ്പെടുന്നു. ഏതു കാലഘട്ടത്തിലും സഭയുടെ കാരുണ്യത്തിന്റെ മുഖമായി പരിലസിക്കുവാൻ സമർപ്പിതർക്ക് കഴിഞ്ഞിട്ടുണ്ട്. സഭ അതിനെ വിലയിരുത്തുന്നത് അതിന്റെ വിശ്വാസത്തിലും നൂറ്റാണ്ടു കളായുള്ള അതിന്റെ സജീവ പാരമ്പര്യത്തിലും നിലനിന്നുകൊണ്ടാണ്. ധൈര്യത്തിന്റെയും, വിശുദ്ധിയുടെയും വിശ്വാസത്തിന്റെയും വലിയ മാതൃകകളായ ഒട്ടേറെ സ്ത്രീകളെക്കുറിച്ച് വിശുദ്ധ ഗ്രന്ഥത്തിൽ പരാമർശിക്കുന്നുണ്ട്. അവരിൽ ചിലരുടെ സേവനങ്ങളെയും ഉദാത്തമായ പ്രവൃത്തികളെയും യേശുകർത്താവു തന്നെ തന്റെ പരസ്യജീവിതത്തിൽ എടുത്തു പറഞ്ഞിട്ടുണ്ട്. ദൈവാലയത്തിന്റെ ഭണ്ഡാരത്തിൽ തന്റെ മുഴുവൻ നിക്ഷേപവും സമർപ്പിച്ച വിധവ, പാദങ്ങൾ സുഗന്ധദ്രവ്യം ഉപയോഗിച്ച് കഴുകിയ മഗ്ദലനാമറിയം, തന്റെ കാൽചുവട്ടിലിരുന്ന് തന്നെ ശ്രവിച്ച മാർത്തായുടെ സഹോദരി മറിയം എന്നിവർ ഇതിന് ഉദാഹരണങ്ങളാണ്. അപ്പസ്തോലന്മാരുടെ കാലഘട്ടത്തിൽ തന്നെ ധാരാളം സ്ത്രീകൾ കർത്താവിന് സാക്ഷ്യം വഹിച്ചിട്ടുണ്ട്. ആദിമ സഭയിലെ രക്തസാക്ഷികളായ വി. ആഗ്നസ്, വി.ലൂസി, വി.അനസ്താസിയ തുടങ്ങിയവരെ നമുക്കറിയാമല്ലോ! പിൽക്കാലത്ത് സഭയുടെ അൾത്താരയിൽ വണങ്ങപ്പെട്ട ആവിലായിലെ വി.അമ്മത്രേസ്യാ, ലിസ്യൂവിലെ വി.കൊച്ചുത്രേസ്യാ, സിയന്നായിലെ വി.കത്രീന, കൽക്കട്ടയിലെ വി.മദർ തെരേസ, ഭരണങ്ങാനത്തെ വി.അൽഫോൺസാമ്മ ഇവരെല്ലാം വിശ്വാസം കൊണ്ടും, വിശുദ്ധി കൊണ്ടും, ജ്ഞാനം കൊണ്ടും നമ്മെ അനുനിമിഷം ക്രിസ്തീയ ജീവിതത്തിന്റെ യാത്രയിൽ മാദ്ധ്യസ്ഥവും മാതൃകയും നൽകി മുന്നോട്ടു കൊണ്ടുപോകുന്നു.

കത്തോലിക്കാസഭ സമർപ്പിതരായ സന്യാസിനികളുടെ മഹത്തായ സേവനങ്ങളെയും ശുശ്രൂഷകളെയും അതീവ പ്രാധാന്യത്തോടും സവിശേഷമായ ശ്രദ്ധയോടും കൂടിയാണ് നോക്കി കണ്ടിട്ടുള്ളത്. സഭയുടെ കാരുണ്യത്തിന്റെ മുഖം ലോകത്തിന്റെ മുമ്പിൽ

വെളിവാക്കപ്പെട്ടത് പതിനായിരക്കണക്കിന് സന്യാസിനികളിലൂടെയാണ്. സൗഖ്യപ്പെടുത്തുവാനും ശുശ്രൂഷിക്കുവാനും യേശുവിന്റെ കരങ്ങളുടെ നീളം ലോകത്തിന്റെ നാനാഭാഗങ്ങളിൽ സമർപ്പിതരായ സഹോദരിമാരുടെ നീട്ടിപ്പിടിച്ചകരങ്ങളുടെ നീളമാണ്.

സന്യാസ ജീവിതം എക്കാലത്തും സന്യാസിക്കും സന്യാസിയെക്കാണുന്നവർക്കും അതിശയവും അതിനപ്പുറം ഒരു ചോദ്യവുമായിരുന്നു! സന്യാസത്തിന്റെ അന്തഃസത്ത സന്യാസി/നി തിരിച്ചറിയുവാനുള്ള പരിശ്രമത്തിൽ തുടരുമ്പോൾ സന്യാസത്തിന്റെ കർക്കശഭാവം, “അസ്വാതന്ത്ര്യത്തിന്റെ” മുരളിച്ചകൾ, സന്യാസത്തിന്റെ ഔന്നത്യം ഇവ ‘കാണികൾക്കും ശ്രോതാക്കൾക്കും’ എന്നും വിമർശനത്തിന്റെയും വിലയിടിക്കലിന്റെയും ഭാഗമായിരുന്നു. സഭയ്ക്ക് സന്യാസം ഒരു കൃപാദാനമാണ് അന്നും ഇന്നും എന്നും. സന്യാസത്തിന്റെ അതിർവരമ്പുകൾ നിർണ്ണയിക്കുന്നത് തന്നെത്തന്നെ യാഗമായി പ്രതിഷ്ഠിക്കുന്ന സന്യാസി/നിയാണ്. മനുഷ്യാവകാശ നിയമങ്ങളും ഭരണഘടനാനുസൃതമായ സുരക്ഷയും സന്യാസപ്രതിഷ്ഠക്ക് എത്രമാത്രം സംഗതം എന്നത് സന്യാസി/നി ധ്യാനത്തിൽ തിരിച്ചറിയേണ്ട യാഥാർത്ഥ്യമാണ്. ദൈവപുത്രനായ കർത്താവേശുമിശിഹായുടെ ദൈവമായിരുന്നിട്ടും “ദൈവത്തോടുള്ള സമാനത പരിഗണിക്കേണ്ട വിഷയമായി” കണക്കാക്കാതെ ദാസന്റെ രൂപം സ്വീകരിച്ച മനോഭാവമാണ് ക്രിസ്തീയ സന്യാസത്തിന്റെ അളവുകോൽ. അത് മറ്റുള്ളവർ നിരത്തിവയ്ക്കുന്നതിനേക്കാൾ സ്വയം തിരിച്ചറിയുന്നതിൽ മഹത്വം കാണുന്നവനാണ് സർവ്വസംഗപരിത്യാഗി അഥവാ സന്യാസിനി.

തിരുസഭയിൽ, ആയിരക്കണക്കിന് സന്യാസി/നികൾ ദൈവവിചാരത്തോടും നിർമ്മല മനസാക്ഷിയോടും ഉത്തമ ബോധ്യത്തോടും ജീവകാരുണ്യ സമീപനത്തോടും കൂടി സുവിശേഷത്തിന്റെ ആനന്ദമായി നിലകൊള്ളുമ്പോൾ നന്ദി നിറഞ്ഞ ഹൃദയത്തോടെ ദൈവ തിരുമുഖത്തേക്ക് നോക്കി നമുക്കും പറയാം “അവങ്കലേക്ക് നോക്കിയവരെല്ലാം പ്രകാശിതരായി”(സങ്കീ:34-5) മറക്കാതിരിക്കാം സന്യാസം വെളിച്ചവും ഉൾവെളിച്ചവുമാണ്. സന്യാസ തിരസ്ക്കരണം ആർത്തിയുടെ ആളിപ്പടരലാണ്.

തമസോ മ ജ്യോതിർഗമയാ!!!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# കന്യാസ്ത്രീ കാറോടിച്ചാൽ പാപമാകുമോ?

ബെന്നി പുന്നത്തറ



*(2019 ജനുവരി 27 ഞായറാഴ്ച പ്രസിദ്ധീകരിച്ച സൺഡേ ശാലോം എഡിറ്റോറിയൽ)*

വാട്സ് ആപ്പിൽ കിട്ടിയ ഒരു മെസേജ്: 'കത്തോലിക്കാ സഭയിലെ പുതിയ പാപങ്ങൾ' എന്നാണ് തലക്കെട്ട്. പാപത്തിന്റെ പുതിയ പട്ടിക കണ്ടപ്പോൾ ഏറെ കൗതുകം തോന്നി. ഡ്രൈവിങ്ങ് ലൈസൻസ് എടുക്കുക, കാർ വാങ്ങുക, ഡ്രൈവ് ചെയ്യുക, കവിതയെഴുതുക, പുസ്തകം പ്രസിദ്ധീകരിക്കുക.... ഇങ്ങനെ പോകുന്നു പാപത്തിന്റെ ആ ലിസ്റ്റ്.

ഒരു സന്യാസിനീ സമൂഹത്തിലെ അംഗത്തോട് ആ സമൂഹത്തിന്റെ അധ്യക്ഷ വിശദീകരണം ചോദിച്ചുകൊണ്ട് നൽകിയ കത്താണ് മാധ്യമങ്ങൾ ചർച്ച ചെയ്ത് ക്രൈസ്തവ വിശ്വാസത്തെയും സഭയെയും മൊത്തം അവഹേളിക്കുന്ന ഒന്നാക്കി മാറ്റിയിരിക്കുന്നത്.

ഏതൊരു സ്ഥാപനത്തിനും അതിന്റേതായ നിയമങ്ങളുണ്ട്. എല്ലാ സംഘടനകൾക്കും സമൂഹങ്ങൾക്കുമുണ്ട് പ്രത്യേകമായ നിയമസംഹിതകളും കീഴ്‌വഴക്കങ്ങളും. അതു പാലിക്കപ്പെടുമ്പോൾ മാത്രമേ സ്ഥാപനങ്ങളും സംഘടനകളും നിലനില്ക്കുകയും വളരുകയും ചെയ്യുകയുള്ളൂ. അതുകൊണ്ട് തിരുത്തലുകൾ സ്വീകരിക്കാതിരിക്കുകയോ നിരന്തരം നിയമങ്ങൾ ലംഘിക്കുകയോ ചെയ്യുന്നവരോട് സ്ഥാപനങ്ങളുടെ അധികാരികൾ വിശദീകരണം ആവശ്യപ്പെടുക ഒരു സാധാരണ കാര്യം മാത്രമാണ്. മാതൃഭൂമി കമ്പനിയായാലും രാഷ്ട്രദീപിക കമ്പനിയായാലും അതിലെ ജീവനക്കാർക്കും അംഗങ്ങൾക്കും സ്വന്തം ഇഷ്ടമനുസരിച്ച് പ്രവർത്തിക്കുവാൻ സ്വാതന്ത്ര്യമില്ല. കമ്പനിയുടെ നയങ്ങൾക്കും നിയമങ്ങൾക്കും വിരുദ്ധമായി പ്രവർത്തിച്ചാൽ തീർച്ചയായും അധികൃതർ നടപടിയെടുക്കുകതന്നെ ചെയ്യും. ഒരു പത്രത്തിലെ പ്രാദേശിക വാർത്താകോളത്തിൽപോലും വരാൻ പ്രാധാന്യമില്ലാത്ത ഈ നിസാരകാര്യത്തിനുവേണ്ടി ഒരു ടി.വി ചാനൽ അതിന്റെ ഏറ്റവും പ്രധാനപ്പെട്ട സമയം മാറ്റിവയ്ക്കുകയും ദീർഘമായ ചർച്ചകൾ നടത്തുകയും ചെയ്യുന്നതിന്റെ ലക്ഷ്യം എന്താണ്?

ഒരു സന്യാസ സമൂഹത്തിൽ അംഗമാകുന്നതോടെ സ്വന്തം ഇഷ്ടമനുസരിച്ചുള്ള ജീവിതത്തിന് ആ വ്യക്തി അന്ത്യം കുറിക്കുകയാണ്. ഇതൊരു ആന്തരികബലിയാണ്. മാനുഷികമായി ചിന്തിച്ചാൽ ഇത് ഏറെ വേദനാജനകവും അർത്ഥശൂന്യവുമാണ്. എന്നാൽ ക്രിസ്തുവിനോടുള്ള സ്നേഹത്തെപ്രതിയാകുമ്പോൾ സ്വന്തം ഇഷ്ടങ്ങളും സന്തോഷങ്ങളും വേണ്ടായെന്ന് വയ്ക്കുക എളുപ്പവും അർത്ഥപൂർണവും ആയിത്തീരുന്നു. എന്നാൽ മനുഷ്യരായതുകൊണ്ട് വീണ്ടും ഇഷ്ടങ്ങളും ആഗ്രഹങ്ങളും ഉണ്ടാകാം. അതിനാൽ ഓരോ ദിവസവും ഇഷ്ടങ്ങളെ നിരന്തരം ബലിയർപ്പിക്കാൻ തയാറായാൽ മാത്രമേ ആദ്യസമർപ്പണത്തിൽ ഒരാൾക്ക് നിലനിൽക്കാൻ കഴിയൂ. ഇതിന് ഏറ്റവും ഏറെ സഹായിക്കുന്നത് അനുസരണവും വിധേയത്വവുമാണ്. നാം അധികാരങ്ങൾക്ക് വിധേയപ്പെടുമ്പോൾ നമ്മെത്തന്നെയാണ് ബലിയർപ്പിക്കുന്നത്. പക്ഷേ ഇതു ബലിയായിത്തീരണമെങ്കിൽ ദൈവത്തോടും സമൂഹത്തോടും ഉള്ള സ്നേഹം അതിന് പ്രേരകമായുണ്ടാകണം. ഭയംകൊണ്ടും നിവൃത്തികേടുകൊണ്ടുമാണ് ഒരാൾ അനുസരിക്കുന്നതെങ്കിൽ അയാൾ നയിക്കുന്നത് അടിമജീവിതമാണ്. ഇത്തരത്തിൽ അടിമജീവിതം നയിക്കുന്നവർ എപ്പോഴും സ്വാതന്ത്ര്യത്തിന് കൊതിക്കും. കാരണം തന്നെത്തന്നെ ദൈവത്തിനായി സമർപ്പിക്കുന്നതിലൂടെ കിട്ടുന്ന സ്വയത്തിൽനിന്നുള്ള വിടുതലും

**ഏതെങ്കിലും ഒരു സന്യാസ സമൂഹത്തിൽ അംഗമാകണമോ വേണ്ടയോ എന്ന് തീരുമാനിക്കാൻ സന്യാസാർത്ഥിനിക്ക് അവകാശമുണ്ട്. എന്നാൽ അംഗമായതിനുശേഷം പിന്നീടുള്ള കാലം അവർ ജീവിക്കേണ്ടത് തങ്ങളുടെ സമൂഹത്തിന്റെ നിയമാവലിക്കനുസരിച്ചും സമൂഹത്തിന്റെ അധികാരികൾക്ക് വിധേയപ്പെട്ടുമാണ്.**

അതു നൽകുന്ന ആന്തരിക സ്വാതന്ത്ര്യത്തിന്റെ കരുത്തും അവർക്ക് മനസിലാക്കാൻ കഴിയുന്നില്ല. തന്മൂലം അനുസരിച്ചും വിധേയപ്പെട്ടും സ്വയത്തെ കീഴ്പ്പെടുത്തുന്നതിനുപകരം എതിർത്തും വിമർശിച്ചും സ്വയത്തിന്റെ അടിമയായി അവർ മാറും. അങ്ങനെയുള്ളവർ എപ്പോഴും സ്വന്ത ഇഷ്ടങ്ങൾക്കുവേണ്ടി ജീവിക്കുന്നവരായിരിക്കും. അനുസരിക്കുക എന്നത് അത്തരക്കാർക്ക് മരണതുല്യവും ആയിരിക്കും.

ഏതെങ്കിലും ഒരു സന്യാസ സമൂഹത്തിൽ അംഗമാകണമോ വേണ്ടയോ എന്ന് തീരുമാനിക്കാൻ സന്യാസാർത്ഥിനിക്ക് അവകാശമുണ്ട്. എന്നാൽ അംഗമായതിനുശേഷം പിന്നീടുള്ള കാലം അവർ ജീവിക്കേണ്ടത് തങ്ങളുടെ സമൂഹത്തിന്റെ നിയമാവലിക്കനുസരിച്ചും സമൂഹത്തിന്റെ അധികാരികൾക്ക് വിധേയപ്പെട്ടുമാണ്. അവർ ഏത് കോഴ്സാണ് പഠിക്കേണ്ടത്, എവിടെ പഠിക്കണം, ഏതു മേഖലയിലാണ് സേവനം ചെയ്യേണ്ടത് ഇതൊക്കെ തീരുമാനിക്കുന്നത് അധികാരികളാണ്. പഠനത്തിന്റെ ചെലവ് വഹിക്കുന്നതും രോഗം വന്നാൽ ചികിത്സിക്കുന്നതും കിടപ്പിലായാൽ നോക്കുന്നതും സമൂഹംതന്നെ. അംഗങ്ങളുടെ അധ്വാനത്തിലൂടെ നേടുന്നതെല്ലാം പൊതുസ്വത്താണ്. ഇതിൽനിന്നാണ് എല്ലാവരുടെയും ആവശ്യങ്ങൾക്കായി പങ്കുവയ്ക്കപ്പെടുന്നത്. അതിനാൽ ഒരംഗം തന്റെ അധ്വാനത്തിലൂടെ ലഭിക്കുന്ന വരുമാനം സ്വകാര്യ സ്വത്തായി കൈകാര്യം ചെയ്യുന്നത് സമൂഹത്തിന്റെ നിയമത്തിന് മാത്രമല്ല സന്യാസ സമർപ്പണത്തിന്റെ ചൈതന്യത്തിനും വിരുദ്ധമാണ്.

ഞാൻ തന്നെ എന്റെ നന്മ തീരുമാനിക്കുന്നതാണ് മനുഷ്യന്റെ അടിസ്ഥാനതെറ്റ്. എനിക്ക് യഥാർത്ഥമായും നന്മയായിട്ടുള്ളത് എന്താണെന്ന് ഏറ്റവും നന്നായി അറിയാവുന്നത് എന്റെ ദൈവത്തിനാണ്. അവൻ തിരുമനസാകുന്നതാണ് എന്റെ നന്മ. എല്ലാ അധികാരങ്ങളുടെയും സാഹചര്യങ്ങളുടെയും ഉപരിയായി വർത്തിക്കുന്ന ദൈവത്തിന് എനിക്ക് ആവശ്യമുള്ളത് എവിടെയും ഒരുക്കിത്തരുവാൻ കഴിയും. ദൈവത്തിലുള്ള ഈ വിശ്വാസമാണ് അധികാരികളെ അനുസരിക്കുവാൻ ശക്തി നൽകുന്നത്. അധികാരികളിൽ കുറവുണ്ടാകാം. കുറവുള്ളവരിലൂടെയും ദൈവത്തിന് പ്രവർത്തിക്കുവാൻ കഴിയും. അതിനാൽ അധികാരിയുടെ നന്മയിലോ മനോഭാവത്തിലോ അല്ല ദൈവത്തിന്റെ നന്മയിലും ജ്ഞാനത്തിലുമുള്ള വിശ്വാസമാണ് ക്രിസ്തീയമായ വിധേയപ്പെടലിന്റെ രഹസ്യം. ലോകത്തിന്റെ മനുഷ്യന് ഇത് മനസിലാക്കാൻ വിഷമമാണ്. അവർക്കിത് അടിമത്തമായേ അനുഭവപ്പെടൂ. എനിക്ക് നന്മയായി തോന്നുന്ന കാര്യങ്ങളേ ഞാൻ അനുസരിക്കൂ എന്ന നിലപാട് അഹങ്കാരത്തിൽനിന്ന് രൂപപ്പെടുന്നതാണ്. മരണത്തോളം പിതാവിന്റെ തിരുമനസിന് കീഴ്വഴങ്ങിയ ക്രിസ്തുവിന്റെ മനസിൽനിന്നും തികച്ചും വ്യത്യസ്തമാണത്.

ഞാൻ ആഗ്രഹിക്കുന്നതും ചോദിക്കുന്നതും അനുവദിച്ചു തരാതിരിക്കുന്നത് എങ്ങനെ അനീതിയാകും? മക്കൾ ചോദിക്കുന്നതെല്ലാം ഉത്തരവാദിത്വമുള്ള ഏതെങ്കിലും മാതാപിതാക്കൾ അനുവദിച്ചു നൽകാറുണ്ടോ? മൊബൈൽ ഫോൺ, സ്കൂട്ടർ ഇതൊക്കെ ചോദിച്ച് വാശിപിടിച്ച് കരഞ്ഞാലും മക്കളുടെ സ്വഭാവം അറിയുന്ന മാതാപിതാക്കൾ ഇപ്പോൾ ഇത് നൽകുന്നത് അവരുടെ പഠനത്തിന്, ഭാവിക്ക് അപകടകരമാണെന്ന് മനസിലാക്കിയാൽ എന്തുചെയ്യും? മക്കൾ പിണങ്ങിയാലും അവരുടെ അപേക്ഷ നിരസിക്കും. മക്കൾക്ക് ചിലപ്പോൾ തോന്നും മാതാപിതാക്കൾക്ക് തന്നോട് ഇഷ്ടമില്ലായെന്ന്. തന്റെ ആവശ്യം ന്യായവും അത് നിഷേധിച്ചത് അന്യായവും ആണെന്ന്. മക്കളുടെ പ്രീതിയെക്കാൾ അവരുടെ ആത്യന്തിക നന്മയാണ് മാതാപിതാക്കൾ ആഗ്രഹിക്കുന്നതെങ്കിൽ അവർ ആ തീരുമാനത്തിൽ ഉറച്ചുനിൽക്കും. പക്ഷേ

മക്കൾ മാതാപിതാക്കളുടെ വിവേചനാധികാരത്തെ അംഗീകരിക്കാൻ തയാറാകാതെ പണം കുടുംബത്തിൽനിന്നും അപഹരിച്ച് സ്വയം ആഗ്രഹങ്ങൾ നിറവേറ്റിയാലോ? അവർ നാശത്തിന്റെ വഴിയിലാണ് എന്നതിന്റെ തെളിവാണത്. അനുവാദം തരാത്തതുകൊണ്ടാണ് ഞാൻ അനുവാദം ഇല്ലാതെ പ്രവർത്തിച്ചത് എന്നു പറയുന്നത് എത്രയോ ഭോഷത്തമാണ്. തന്നെത്താൻ ചെയ്യാൻ കഴിയുമെങ്കിൽ പിന്നെ അനുവാദം ചോദിക്കുന്നത് പ്രഹസനമല്ലേ. അധികാരികളെയും സ്വന്തം സമൂഹത്തെയും ക്രൈസ്തവ സഭയെത്തന്നെയും മാധ്യമങ്ങളുടെ സഹായത്തോടെ അവഹേളിക്കുന്ന ആ സഹോദരി സ്വന്തം നിലപാടിലൂടെ ആ സമൂഹത്തിൽനിന്നും പണ്ടേതന്നെ സ്വയം ബഹിഷ്കരിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. അതിനാൽ മാധ്യമവിചാരണയെ ഭയപ്പെട്ട് ഇത്തരക്കാരെ നിയന്ത്രിക്കാൻ നടപടിയെടുക്കുന്നതിന് വൈകിയാൽ തിന്മ പ്രബലപ്പെടുന്നതിനേ കാരണമാകൂ.

ധാരാളം സന്യാസിനികൾ ഇന്ന് കാർ ഓടിക്കുന്നുണ്ട്, പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്യുന്നു. കാരണം അതിൽ തെറ്റൊന്നുമില്ല. എന്നാൽ ഒരു സമൂഹത്തിന്റെ നിയമാവലിയെ സ്വീകരിച്ചുകൊണ്ട് ആ സമൂഹംവഴി ദൈവത്തിന് സമർപ്പണം നടത്തിയിട്ടുള്ള ഒരു സമർപ്പിത, ആ സമൂഹത്തിന്റെ അധികാരസ്ഥാനങ്ങളെ അവഗണിച്ചുകൊണ്ട് സ്വന്തം ഇഷ്ടപ്രകാരം കാർ വാങ്ങുന്നതും പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്നതും ഗുരുതരമായ തെറ്റാണ്. സമർപ്പിതജീവിതത്തിൽനിന്നുള്ള പിന്മാറ്റമാണത്. സ്വന്തം വഴികൾ ഉപേക്ഷിച്ച് ദൈവത്തിന്റെ വഴികൾ സ്വീകരിക്കുന്നതിനുപകരം വഴിതെറ്റി താന്താങ്ങളുടെ വഴിക്കു പോകുന്നതാണ് പാപം. ലോകത്തിന്റെ വഴിയല്ല ക്രിസ്തീയ പൂർണതയുടെ വഴി. അത് ചെറുതാകലിന്റെയും ശൂന്യവൽക്കരണത്തിന്റെയും പാതയാണ്. ആഗ്രഹങ്ങൾ നേടിയെടുക്കുന്നിടത്തല്ല, പ്രത്യുത ആഗ്രഹങ്ങൾ ഉപേക്ഷിക്കുന്നിടത്താണ് പുണ്യങ്ങൾ പൂക്കുന്നത്. ലോകത്തിന്റെ ഗതിക്ക് വിരുദ്ധമായ മുന്നേറ്റമാണ് അത്.

സമർപ്പിത ജീവിതം എന്താണെന്ന് പഠിക്കാതെ അതിനെ വിലയിരുത്താനും വിധിക്കാനും ശ്രമിക്കുന്ന ചാനൽ ചർച്ചാ അവതാരക പറയുന്നതെല്ലാം ശുദ്ധ അബദ്ധങ്ങളാണ്. സിസ്റ്റർ മേരി ബെനീഞ്ഞയെ അന്നത്തെ കാലത്ത് സഭ കവിതയെഴുതാൻ പ്രോത്സാഹിപ്പിച്ചു, ആദരിച്ചു. പക്ഷേ ഇന്ന് സഭ അങ്ങനെ ചെയ്യുന്നില്ല. സഭയ്ക്ക് എന്തുപറ്റി എന്നാണ് ചാനലിലെ അവതാരക ചോദിക്കുന്നത്. ഇക്കാലത്തും നിരവധി കന്യാസ്ത്രീകൾ കവിത എഴുതുകയും പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്യുന്നുണ്ടെന്ന കാര്യം അവർക്കറിയില്ലായിരിക്കും. സിസ്റ്റർ മേരി ബെനീഞ്ഞ തന്റെ അധികാരികളുടെ അനുവാദത്തോടെയും ആശീർവാദത്തോടെയുമാണ് പുസ്തകം പ്രസിദ്ധീകരിച്ചത് എന്ന വസ്തുതയും അവതാരകക്ക് മനസിലായിട്ടുണ്ടാവില്ല. എന്തുചെയ്യാം? ഇവിടുത്തെ പ്രശ്നം കാർ വാങ്ങലോ കവിതയെഴുത്തോ അല്ലായെന്നും മറിച്ച് സന്യാസ സമർപ്പണ ജീവിതത്തിലെ ക്രമഭംഗമാണ് എന്ന സത്യം തിരിച്ചറിയാൻ കഴിവില്ലാത്തതുകൊണ്ടോ അല്ലെങ്കിൽ മനസിലായിട്ടും ബോധപൂർവം സഭയെ ചീത്ത പറഞ്ഞ് റേറ്റിംഗ് കൂട്ടുന്നതിനോ ആയിരിക്കും അവർ ഇപ്രകാരം ചെയ്യുന്നത്. അധ്യാപികയായിരുന്ന മേരി ജോൺ തോട്ടം 1928-ൽ ലോകമോഹങ്ങളോട് യാത്രപറഞ്ഞ് ഒരു കർമലീത്താ സന്യാസിനിയായി സിസ്റ്റർ മേരി ബെനീഞ്ഞ എന്ന നാമം സ്വീകരിച്ചു. അവർ കോൺവെന്റിൽ ചേരുന്നതിനു മുമ്പെഴുതിയ 'ലോകമേ യാത്ര' എന്ന കവിത ഒരുവട്ടം വായിച്ചിരുന്നെങ്കിൽ ചാനൽ അവതാരകയ്ക്ക് എന്താണ് സമർപ്പിതജീവിതം, എന്താണ് വിവാദവിഷയത്തിന്റെ അടിസ്ഥാനമെന്ന് മനസിലാക്കുവാൻ കഴിയുമായിരുന്നു.

**അധ്യാപികയായിരുന്ന മേരി ജോൺ തോട്ടം 1928-ൽ ലോകമോഹങ്ങളോട് യാത്രപറഞ്ഞ് ഒരു കർമലീത്താ സന്യാസിനിയായി സിസ്റ്റർ മേരി ബെനീഞ്ഞ എന്ന നാമം സ്വീകരിച്ചു. അവർ കോൺവെന്റിൽ ചേരുന്നതിനു മുമ്പെഴുതിയ 'ലോകമേ യാത്ര' എന്ന കവിത ഒരുവട്ടം വായിച്ചിരുന്നെങ്കിൽ ചാനൽ അവതാരകയ്ക്ക് എന്താണ് സമർപ്പിതജീവിതം, എന്താണ് വിവാദവിഷയത്തിന്റെ അടിസ്ഥാനമെന്ന് മനസിലാക്കുവാൻ കഴിയുമായിരുന്നു.**

കത്തോലിക്കാ സഭയെന്നു പറയുന്നത് നിരവധി സഭാസമൂഹങ്ങൾ കൂടിച്ചേർന്നതാണെന്ന് നമ്മുടെ ചാനലിലെ സംവാദക തൊഴിലാളികളും അവതാരകയും മനസിലാക്കിയിട്ടില്ലേ

**കത്തോലിക്കാ സഭയെന്നു പറയുന്നത് നിരവധി സഭാസമൂഹങ്ങൾ കൂടിച്ചേർന്നതാണെന്ന് നമ്മുടെ ചാനലിലെ സംവാദക തൊഴിലാളികളും അവതാരകയും മനസിലാക്കിയിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഏതെങ്കിലും ഒരു പ്രാദേശിക സമൂഹത്തിൽ നടക്കുന്ന ഒരു പ്രശ്നം കേരള സഭയുടെ മുഴുവൻ പ്രശ്നമാക്കി മാറ്റി സഭാധികാരികളെ അവഹേളിക്കുന്നത് തികച്ചും അപലപനീയം തന്നെ.**

എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വിവിധ സഭാസമൂഹങ്ങളിലായി വ്യാപിച്ചു കിടക്കുന്ന നൂറുകണക്കിന് സന്യാസ സമൂഹങ്ങൾക്കും നിരവധിയായ സംഘടനകൾ ഓരോന്നിനും അതാതിന്റേതായ ഭരണസംവിധാനങ്ങളും ഭരണകർത്താക്കളും ഉണ്ടെന്നുള്ള വസ്തുതയും അവർ അവഗണിക്കുന്നു. എന്നിട്ട് ഏതെങ്കിലും ഒരു പ്രാദേശിക സമൂഹത്തിൽ നടക്കുന്ന ഒരു പ്രശ്നം കേരള സഭയുടെ മുഴുവൻ പ്രശ്നമാക്കി മാറ്റി സഭാധികാരികളെ അവഹേളിക്കുന്നത് തികച്ചും അപലപനീയംതന്നെ.

വിവാദ കേന്ദ്രമായിരിക്കുന്ന കന്യാസ്ത്രീയുടെ ജീവിതത്തെ വിലയിരുത്തേണ്ടത് അവർ അംഗമായിരിക്കുന്ന സമൂഹത്തിലെ നിയമങ്ങളുടെ അടിസ്ഥാനത്തിലാണ്. അല്ലാതെ ആ സമൂഹത്തിന് പുറത്തുള്ളവർ എങ്ങനെ ജീവിക്കുന്നു എന്നു നോക്കിയല്ല. മാത്രമല്ല, ആ സന്യാസസമൂഹത്തിന്റെ അധ്യക്ഷയ്ക്ക് തന്റെ അധികാരത്തിന്റെ കീഴിലുള്ളവരുടെ കാര്യത്തിലേ ഉത്തരവാദിത്വമുള്ളൂ, അവരുടെ ജീവിതത്തിൽ ഇടപെടാൻ മാത്രമേ അധികാരവും ഉള്ളൂ. അവർക്കെങ്ങനെ ബിഷപ് ഫ്രാങ്കോയുടെ കാര്യത്തിലും മറ്റ് അച്ചന്മാരുടെ കാര്യത്തിലും തീരുമാനമെടുക്കാൻ കഴിയും? അതുകൊണ്ടുതന്നെ "അച്ചന്മാർക്ക് ഒരു നിയമം- കന്യാസ്ത്രീക്ക് വേറൊരു നീതി - ഇതെന്തു ന്യായം" എന്ന് ചോദിക്കുന്നത് ശുദ്ധ വിവരക്കേടാണ്. പരസ്പരം ബന്ധമില്ലാത്ത കാര്യങ്ങളെ താരതമ്യം ചെയ്ത് തെറ്റായ ധാരണ പ്രേക്ഷകരിൽ സൃഷ്ടിക്കാനുള്ള അവതാരകയുടെ കുത്സിതബുദ്ധി മാധ്യമധാർമികതയ്ക്ക് ചേരുന്നതല്ല. കത്തോലിക്ക വിശ്വാസത്തെക്കുറിച്ചോ സമർപ്പിത ജീവിതത്തെക്കുറിച്ചോ ആധികാരികമായി സംസാരിക്കുവാൻ കഴിവുള്ള ഒരൊറ്റ വ്യക്തിയെപ്പോലും ചർച്ചയിൽ പങ്കെടുപ്പിക്കാതെ ആരും കേട്ടിട്ടില്ലാത്ത ചില കടലാസ് സംഘടനകളുടെ നേതാക്കളായ സംവാദക തൊഴിലാളികളെ ഉപയോഗിച്ച് കത്തോലിക്കാ സഭയെയും വിശ്വാസത്തെയും അവഹേളിക്കുന്ന ഈ പ്രവണത ചോദ്യം ചെയ്യപ്പെടേണ്ടിയിരിക്കുന്നു. മാത്രമല്ല ഒരു സമുദായത്തിനെതിരെ അടിസ്ഥാനമില്ലാത്ത കുറ്റാരോപണങ്ങൾ നിരത്തി നടത്തുന്ന ചാനൽചർച്ചയിൽ ആ സമുദായത്തിലെ ഉത്തരവാദിത്വമുള്ള ഒരു വ്യക്തിയെപ്പോലും ഉൾപ്പെടുത്താതെ ഏകപക്ഷീയമായ വാദഗതികൾ നിരത്തി സഭയെ അവഹേളിക്കുന്നതിന്റെ പിന്നിൽ ചാനലിന് വർഗീയമായ അജണ്ടകളുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. മാത്രമല്ല, ഇത്തരം കാര്യങ്ങളെക്കുറിച്ചുള്ള ചർച്ചകൾ നയിക്കുന്നവർക്ക് ആ വിഷയങ്ങളുമായി ബന്ധപ്പെട്ട പ്രാഥമികമായ അറിവെങ്കിലും ഉണ്ടായിരിക്കണം. മാധ്യമങ്ങളിലൂടെ കിട്ടുന്ന വിഷം കലർന്നതും ഉപരിപ്ലവവുമായ അറിവല്ലാതെ ക്രിസ്തീയ ജീവിതത്തെക്കുറിച്ചോ സഭയെക്കുറിച്ചോ യാതൊരു അറിവും ചാനലിലെ ചർച്ച നയിക്കുന്ന വ്യക്തിക്കും സംവാദകർക്കും ഇല്ലായെന്ന് അവരുടെ വാക്കുകൾ വെളിപ്പെടുത്തുന്നുണ്ട്. അനേക ദശലക്ഷം വരുന്ന ഒരു സമൂഹത്തിന്റെ വിശ്വാസത്തെയും വികാരങ്ങളെയും മാനിച്ചുകൊണ്ട് സംസാരിക്കുവാൻപോലും നമ്മുടെ മാധ്യമവിചാരകർ തയാറാകാത്തതിന്റെ കാരണം ഒരുപക്ഷേ ക്രിസ്ത്യാനികളുടെ സഹിഷ്ണുതയായിരിക്കാം. പക്ഷേ നിശബ്ദതയല്ല സഹിഷ്ണുത. നമ്മുടെ ശബ്ദം പുറത്തുവരേണ്ട സമയം അതിക്രമിച്ചു കഴിഞ്ഞിരിക്കുന്നു.

**കവർ സ്റ്റോറി**



റവ. ഫാ. ഷീൻ പാലക്കുഴി

# പിതാവേ ഇവർ ചെയ്യുന്നത് എന്തെന്ന്...

കത്തോലിക്കാ സഭയിൽ ഒരു നല്ല പുരോഹിതനാകാൻ വേണ്ടി സ്വമനസ്സാ വേണ്ടെന്നു വയ്ക്കുകയും സ്വയം നിയന്ത്രണം ഏർപ്പെടുത്തുകയും ചെയ്ത കാര്യങ്ങളുടെ കണക്കെടുത്താൽ, നമ്മുടെ ഭരണഘടന ഒരു പൗരന് ഉറപ്പു നൽകുന്ന മിക്കവാറും എല്ലാ മൗലിക അവകാശങ്ങളും അതിൽ പെടുമെന്ന് എനിക്കു തോന്നുന്നു.

ഇഷ്ടമുള്ള സ്ഥലത്തു ജീവിക്കാനും ഇഷ്ടമുള്ള വസ്ത്രം ധരിക്കാനുമുള്ള സ്വാതന്ത്ര്യം, ഇഷ്ടമുള്ളിടത്തൊക്കെ സഞ്ചരിക്കാനും ഇഷ്ടമുള്ളതു പറയാനും പ്രസംഗിക്കാനും എഴുതാനും ഇഷ്ടമുള്ള ആശയഗതികളിൽ വിശ്വസിക്കാനുമുള്ള സ്വാതന്ത്ര്യം തുടങ്ങിയവയൊക്കെ നല്ലൊരു പരിധി വരെ നഷ്ടപ്പെട്ടിട്ടുണ്ട്. ഇഷ്ടമുള്ള വിശ്വാസസംഹിത പിൻതുടരാനും ഇഷ്ട പ്രാർത്ഥന ജപിക്കാനും കഴിയില്ല. ഇഷ്ടമുള്ളതൊക്കെ ഭക്ഷിക്കാനും ഇഷ്ടമുള്ളിടത്തു താമസിക്കാനും ഇഷ്ടവിനോദങ്ങളിൽ ഏർപ്പെടാനും പറ്റില്ല. ഇഷ്ടമുള്ള ഒരു തൊഴിൽ ചെയ്യാനോ ഇഷ്ടമുള്ള ഇണയ്ക്കൊപ്പം ജീവിക്കാനോ സന്താനങ്ങൾക്കൊപ്പം ഒരു കുടുംബം കെട്ടിപ്പടുക്കാനോ പറ്റില്ല. ഇഷ്ടമുള്ളതു പഠിക്കാനോ ഭാവി സ്വയം തീരുമാനിക്കാനോ പറ്റില്ല. ലഭ്യമായ ആയുസ്സും ആരോഗ്യവും സമയവും സമ്പത്തും ഇഷ്ടമുള്ളതുപോലെ ചെലവഴിക്കാനും പറ്റില്ല. ബാക്കിയുള്ള എല്ലാ സാതന്ത്ര്യങ്ങൾക്കും മീതെ അനുസരണമെന്ന വ്രതവും സന്മനസ്സോടെ മേലധികാരികൾക്കു വാഗ്ദാനം ചെയ്തിട്ടുണ്ട്. പിറന്ന വീടും മാതാപിതാക്കളും സഹോദരങ്ങളും വളർന്ന നാടും നാട്ടാരും ഏറെക്കുറെ അന്യമായിക്കഴിഞ്ഞു. ജീവൻ വരെയും ദാനം ചെയ്യാൻ നിയോഗമുള്ള ഈ വിളിയിൽ ഇനി എന്താണു നഷ്ടപ്പെടുത്താൻ ബാക്കിയുള്ളതെന്നു ചോദിച്ചാൽ നല്ലതു പോലെ ആലോചിക്കേണ്ടി വരും.

'സത്യം സത്യമായി ഞാൻ നിന്നോടു പറയുന്നു, ചെറുപ്പമായിരുന്നപ്പോൾ നീ സ്വയം അര മുറുക്കുകയും ഇഷ്ടമുള്ളിടത്തേക്കു പോവുകയും ചെയ്തിരുന്നു. എന്നാൽ, പ്രായമാകുമ്പോൾ നീ നിൻെറ കൈകൾ നീട്ടുകയും മറ്റൊരുവൻ നിൻെറ അര മുറുക്കുകയും നീ ആഗ്രഹിക്കാത്തിടത്തേക്കുനിന്നെകൊണ്ടു പോവുകയും ചെയ്യും' (യോഹ.21: 18) എന്ന് യേശു പത്രോസിനോട് എത്ര പണ്ടേപറഞ്ഞിരിക്കുന്നു.



പക്ഷെ, ഈ സ്വാതന്ത്ര്യങ്ങളെല്ലാം നഷ്ടപ്പെടുത്തിയതിൽ ഈ നിമിഷം വരെ ഒരുനിരാശയും തോന്നിയിട്ടില്ല. ഏതെങ്കിലും മനുഷ്യാവകാശ ലംഘനം നടന്നതായും തോന്നിയിട്ടില്ല. കാരണം ഈ മൗലികാവകാശങ്ങളേക്കാൾ അനേക മടങ്ങ് വിലപ്പെട്ടതാണ് സഭയിൽ ക്രിസ്തുവിന്റെ ഒരു പുരോഹിതനാകാനുള്ള അവസരം എന്ന് ഞാൻ കരുതുന്നു. ഈ നഷ്ടങ്ങളേക്കാൾ ഏറെ വലു

## കവർ സ്റ്റോറി

താണ് ചരിത്രത്തിലെ ക്രിസ്തുവിനെ നേടുന്നത് എന്ന് ഞാൻ വിശ്വസിക്കുന്നു. മുപ്പത്തിമൂന്നു വയസ്സു കൊണ്ട് ലോകം കീഴ്മേൽ മറിച്ച നസ്രായനായ ആ തച്ചൻ അത്ര നിസ്സാരക്കാരനാണെന്ന് ഞാൻ കരുതുന്നില്ല. അവന്റെ പിന്നാലെ ഈ വഴിയേ നടക്കാൻ ആരും ഒരിക്കലും നിർബന്ധിച്ചിട്ടില്ല. നടന്നു തുടങ്ങിയെന്നു കരുതി അതു പൂർത്തിയാക്കണമെന്നും ആരും നിർബന്ധിച്ചിട്ടില്ല. എപ്പോഴെങ്കിലും ഇതു തന്റെ വഴിയല്ലെന്നു തോന്നിയാൽ മാറി നടക്കാം. പൗരോഹിത്യത്തിലോ സന്യാസത്തിലോ പ്രവേശിക്കണമോ എന്നത് ആത്യന്തികമായി ഒരാളുടെ വ്യക്തിപരവും സ്വതന്ത്രവുമായ തെരഞ്ഞെടുപ്പാണ്. അതിൽ മറ്റാരും കൈകടത്തില്ല; അതു നീതിയല്ല.

ഒരു വ്യാഴവട്ടക്കാലം മുഴുവൻ അധ്വാനിച്ച്, നല്ല വില കൊടുത്താണ് ഈ തിരുവസ്ത്രം സ്വന്തമാക്കിയത്. സന്തോഷത്തോടും ആത്മസംതൃപ്തിയോടും അഭിമാനത്തോടും കൂടി തന്നെയാണ് അതണിയുന്നതും. വിലയേറിയ ഒരു രത്നം കണ്ടെത്തുമ്പോൾ പോയി, തനിക്കുള്ളതെല്ലാം വിറ്റ് അതു വാങ്ങുന്ന വ്യാപാരിയുടെ ഉദാഹരണം ക്രിസ്തു പറയുന്നത് ശ്രദ്ധയിൽപെടുത്തുന്നു (മത്തായി 13: 46). ദൈവവും മനുഷ്യനും തമ്മിലുള്ള ഒരു കൊടുക്കൽ വാങ്ങലാണത്. സഭ അതിനുള്ള ദൈവികമായ ഒരു പശ്ചാത്തലമായി വർത്തിക്കുന്നു. ശ്രമിച്ചാൽ എത്ര അർത്ഥപൂർണ്ണമായി നയിക്കാൻ കഴിയുന്ന ഒരു ജീവിതമാണത്!



എന്നാൽ ഇവിടെ ഒരപകടം പതിയിരിപ്പുണ്ട്. ആർക്കു വേണ്ടി, എന്തിനു വേണ്ടി എല്ലാം നഷ്ടപ്പെടുത്തിയോ ആ ലക്ഷ്യം സ്വന്തമാക്കാൻ കഴിയാതെ വരികയോ കുറ്റകരമായ അനാസ്ഥ കാരണം ഇടയക്ക് അതു നഷ്ടപ്പെടുകയോ ചെയ്താലുള്ള ഒരു സ്വത്വപ്രതിസന്ധിയുണ്ട്. അതിഭീകരമാണത്. എല്ലാം നഷ്ടപ്പെട്ടു, ഒന്നും നേടാൻ കഴിയുന്നുമില്ല. ഇവിടെ രണ്ടു പരിഹാരങ്ങളുണ്ട്. ഒന്ന്, ആത്മീയ സാധനയുടെ വഴിയേ ലക്ഷ്യം നേടാൻ കൂടുതൽ ആത്മാർത്ഥതയോടും സമർപ്പണത്തോടും വീണ്ടും പരിശ്രമിക്കുക. രണ്ട്, തനിക്കു യോജിച്ച വഴിയല്ലെന്നു തിരിച്ചറിയുന്ന ആദ്യത്തെ നിമിഷം തന്നെ വഴിമാറി നടക്കുക. ഈ രണ്ടു വഴികളിലൂടെയും വിജയകരമായി നടന്ന അനേകർ നമുക്കു മുന്നിലുണ്ട്.

എന്നാൽ ചുരുക്കം ചിലർ മൂന്നാമതൊരു വഴി തെരഞ്ഞെടുക്കും. ജീവിതത്തെയും പരിസരങ്ങളേയും നരകമാക്കുന്ന മൂന്നാമത്തെ വഴി. നേടാൻ കഴിയാത്ത ലക്ഷ്യത്തെച്ചൊല്ലിയുള്ള നിരാശയിൽ നിന്നുടലെടുക്കുന്ന വിനാശകരമായ അസംതൃപ്തിയിൽ അതേ വഴിയിൽ തുടരുക എന്നതാണത്. മുന്നോട്ടോ പിന്നോട്ടോ ഒരടി പോലും പോകാനാവാത്ത അവസ്ഥ. ആത്മാവില്ലാത്ത ശരീരം പോലെ, കാഴ്ചയില്ലാത്ത മിഴികൾ പോലെ, പ്രകാശമില്ലാത്ത നക്ഷത്രം പോലെ ക്രിസ്തുവില്ലാത്ത പൗരോഹിത്യവും സന്യാസവുമായി അവർ അലഞ്ഞുതിരിയും. അതുവരെ അനുവർത്തിച്ചിരുന്ന ത്യാഗങ്ങളൊക്കെ അവർക്കപ്പോൾ നഷ്ടക്കച്ചവടങ്ങളും ബന്ധനങ്ങളുമാവും. ശരികൾ തെറ്റുകളായും തെറ്റുകൾ ശരികളായും അവർ തെറ്റിദ്ധരിക്കും. ലോകത്തിന്റെ യുക്തിയാൽ അവർ സ്വയം നീതീകരിക്കും. അനുഷ്ഠാനങ്ങൾക്ക് അർത്ഥം നഷ്ടപ്പെടും. പ്രാർത്ഥനകൾ ജൽപ്പനങ്ങളാവും. ആളുകൂടുന്നിടത്തൊക്കെ ആളാവാൻ ശ്രമിച്ച് വഴിമുടക്കികളാവും. ഒന്നും നഷ്ടപ്പെട്ടിട്ടില്ലെന്നു സ്വയം വിശ്വസിപ്പിക്കാനുള്ള പരാക്രമങ്ങൾക്കു പിന്നാലെ ഭ്രാന്തമായി അവർ സഞ്ചരിച്ച് അവർക്ക് അവരെത്തന്നെ നഷ്ടപ്പെടും. കാരണം വ്യക്തമാണ്, നഷ്ടപ്പെടുത്തിയതും നേടിയതും തമ്മിലുള്ള ഭീമമായ അസന്തുലിതാവസ്ഥ! അവരെ രക്ഷിക്കാൻ ഇനി അവർ തന്നെ വിചാരിക്കണം!

അത്തരക്കാരിൽ ചിലരെ സമകാലിക സമൂഹത്തിന്റെ ആൾക്കൂട്ടങ്ങളിൽ ഇപ്പോൾ കാണാൻ കഴിയുന്നുണ്ട്. വഴിതെറ്റി വന്ന അവരോടും അവരെ മുതലെടുക്കുന്നവരോടും കാര്യമറിയാതെ അവരെ മഹത്വവൽക്കരിക്കുന്നവരോടും സഹതാപമേയുള്ളൂ. വിരലിലെണ്ണാവുന്ന അത്തരം ചിലരെ ചൂണ്ടിക്കാട്ടിക്കൊണ്ട് അതിനെ സാമാന്യവത്കരിക്കുന്നവരോടും സഹതാപം! എന്തെന്നാൽ, നിങ്ങൾക്ക് സഭയെക്കുറിച്ച് ഒന്നുമറിയില്ല, കാരണം നിങ്ങൾ വെറും കുട്ടികളാണ്!

തന്നെ ക്രൂശിച്ചവരോടു ക്ഷമിക്കാൻ ക്രിസ്തുവിനു കഴിഞ്ഞെങ്കിൽ 'ഇവർ ചെയ്യുന്നതെന്തെന്ന് ഇവരറിയായ്കയാൽ ഇവരോടു പൊറുക്കണമേ' എന്ന പ്രാർത്ഥനയോടെ, തന്നെ ക്രൂശിക്കുന്നവരോടു ക്ഷമിക്കാൻ സഭയ്ക്കും കഴിയും.

പക്ഷെ, പുഴുക്കുത്തേറ്റ ഫലങ്ങൾ എന്തു ചെയ്യണമെന്ന് തോട്ടക്കാരൻ തീരുമാനിക്കട്ടെ.

കവർ സ്റ്റോറി

# കുരിശിന്റെ ഭോഷത്വം ബൗദ്ധികവൽക്കരിക്കപ്പെടുമ്പോൾ

tUm. kn Ì À ഗ്ലോറിയ ഡി.എം



"നാശത്തിലൂടെ ചരിക്കുന്നവർക്ക് കുരിശിന്റെ വചനം ഭോഷത്ത്വമാണ്. രക്ഷയിലൂടെ ചരിക്കുന്ന നമുക്കോ, അതു ദൈവത്തിന്റെ ശക്തിയത്രേ." (1.കോ:1-18)

"സഹോദരരേ, നിങ്ങൾക്കുലഭിച്ചിരിക്കുന്ന ദൈവവിളിയെപ്പറ്റിത്തന്നെ ചിന്തിക്കുവിൻ; ലൗകികമാനദണ്ഡമനുസരിച്ച് നിങ്ങളിൽ ബുദ്ധിമാൻമാർ അധികമില്ല. ശക്തരും കുലീനരും അധികമില്ല. എങ്കിലും വിജ്ഞാനികളെ ലജ്ജിപ്പിക്കാൻ ലോകദൃഷ്ടിയിൽ ഭോഷൻമാരായവരെ ദൈവം തെരഞ്ഞെടുത്തു. ശക്തമായവയെ ലജ്ജിപ്പിക്കുവാൻ ലോകദൃഷ്ടിയിൽ അശക്തമായവയേയും" (1. കോ:1-26,27)



തിരുസഭയിൽ സമർപ്പിത ജീവിതത്തിന്റെ പ്രസക്തിയെപ്പറ്റി, എന്റെ ആത്മാവിൽ സംശയത്തിന്റെ നിഴൽ വീണപ്പോഴെല്ലാം പ്രകാശം തന്ന് മുന്നോട്ട് നയിച്ച തിരുവചനമിതാണ്.

എന്റെ വ്യക്തിപരമായ അനുഭവത്തിൽ, ലോകദൃഷ്ടിയിൽ ഭോഷനാണ് ഞാൻ എന്ന്, ആഴമായ തിരിച്ചറിവ് തുടങ്ങുന്നിടത്താണ്, ക്രിസ്തുവിന്റെ പാതയിലൂടെയുള്ള നമ്മുടെ യാത്രയുടെ ആദ്യചുവടുവയ്പ്പ് ആരംഭിക്കുന്നത്. നേരെമറിച്ച് അധികം ആളുകളുടെയും ധാരണപോലെ സാധാരണക്കാരിൽ നിന്നും വിഭിന്നമായ ഒരു വസ്ത്രധാരണ ശൈലി സ്വീകരിക്കുമ്പോഴോ, ആഘോഷമായ ഒരു നിത്യ വ്രതവാഗ്ദാനം നടത്തുമ്പോഴോ അല്ല ഈ യാത്ര ആത്മാവിൽ ആരംഭിക്കുന്നത്.

പത്തുപതിനഞ്ചു വർഷങ്ങൾക്കു മുമ്പുവരെയും, വസ്ത്രധാരണരീതികളുടെ വ്യത്യാസത്തിലൂടെ ആളുകളുടെ പ്രായവും പക്വതയുമൊക്കെ നമുക്ക് അളക്കാമായിരുന്നു. അതായത് ശൈശവത്തിൽ പ്രത്യേകമായ ചില വേഷങ്ങൾ ബാല്യത്തിലൊന്ന് കൗമാരത്തിലും യൗവനത്തിലും മറ്റൊന്ന്. പ്രായപൂർത്തിയായവർക്ക് വേറൊന്ന്, (ഇന്ന് പക്ഷേ പല മദ്ധ്യവയസ്ക്കരായ സ്ത്രീകളും തങ്ങളുടെ ബാല്യകാലത്തുപയോഗിച്ചിരുന്ന വസ്ത്രവുമണിഞ്ഞ് നടക്കുന്നത് കാണുന്നതുക്കൊണ്ട് ഉവരുടെ പ്രായത്തെപ്പറ്റിയും സാമാന്യജനത്തിന് ഒരു ആശയക്കുഴപ്പം വരാറുണ്ടല്ലോ) ഇതുപോലെ തന്നെ സന്യാസത്തിലും, ഒരു പക്ഷേ ഇതിനു നേരെ വിപരീതമായി, ആത്മീയമായി ശൈശവദശയിൽപോലും എത്താത്ത പലരും, സന്യാസവസ്ത്രമണിഞ്ഞു നടക്കുന്നു എന്ന വിരോധാഭാസം സംഭവിക്കുന്നു. വേഷവിധാനങ്ങളോ, ലോകത്തിന്റെ ഉയർന്ന പഠനങ്ങളോ, സ്ഥാനമാനങ്ങളോ വച്ച് ഒരാളുടെ സന്യാസപക്വതയേയും യോഗ്യതകളെയും അളന്നുതുടങ്ങുമ്പോൾ, അവിടെ അബദ്ധസിദ്ധാന്തങ്ങളും അപഭ്രംശങ്ങളും സംഭവിക്കുന്നത് സ്വാഭാവികമല്ലേ?

## കവർ സ്റ്റോറി

ലോകത്തിലെ ബുദ്ധിമാൻമാരുടെ മുമ്പിൽ, നൂറ്റാണ്ടുകളോളം ഉത്തരം കിട്ടാതെ പോയ ഒരു സമസ്യയാണ് ക്രിസ്തീയ സന്യാസ ജീവിതം. ഈ ജീവിതം സ്വീകരിക്കുന്ന നല്ലൊരുശതമാനം ആളുകളുടെയും അവസ്ഥയും ഇതിൽ നിന്നു വിഭിന്നമല്ല എന്നതാണ് യാഥാർത്ഥ്യം.

കുരങ്ങുകൾ കൂടുതലുള്ള സ്ഥലങ്ങളിൽ, അവരുടെ ശല്യം സഹിക്കാനാവാതെ വരുമ്പോൾ, കർഷകർ ചെയ്യുന്ന ചെറിയൊരു തന്ത്രമുണ്ട്. ഒരു തേങ്ങയുടെ മുകൾഭാഗത്ത് ചെറിയൊരു ദ്വാരമുണ്ടാക്കി ഒരു പിടി വറുത്ത അരിമണികൾ അതിനുള്ളിലിട്ടു, കുരങ്ങു വരുന്ന വഴിയിൽ വയ്ക്കും. വളരെ കൗതുകത്തോടെ; ഇതിന്റെ മണം പിടിച്ച് കുരങ്ങ് കൈ ഈ തേങ്ങയ്ക്കുള്ളിലിട്ട് അരിമണികൾ തന്റെ മുഷ്ടിക്കുള്ളിലാക്കി ചുരുട്ടിപ്പിടിക്കും. പക്ഷേ ഒരിക്കലും ഒരു ചുരുട്ടിയ മുഷ്ടി ആ ദ്വാരത്തിലൂടെ പുറത്തു വരികയില്ല. കുരങ്ങ് ഈ അരിമണികൾ വേണ്ടാന്നു വച്ച് മുഷ്ടി നിവർത്തി കൈ തിരിച്ചെടുത്ത് തന്റെ മുമ്പിലുള്ള സ്വതന്ത്രവും വിശാലവുമായ ഒരു ചക്രവാളത്തിലേയ്ക്ക് പോകുന്നുമില്ല, ആ പാവം കുരങ്ങ്, അതിന്റെ ശിഷ്ട ജീവിതം മുഴുവനും, ഈ ഒരു തേങ്ങയും കൈയിൽ തൂക്കിയിട്ട് നടന്ന് കൈയിൽ വ്രണം വന്ന് സാവധാനം ശരീരം മുഴുവൻ അണുബാധ പടർന്നുപിടിച്ച് ചത്തു പോവുകയാണ് ചെയ്യുന്നത്. (ഇതു കൊണ്ടായിരിക്കാം മർക്കട മുഷ്ടി എന്ന് വിശേഷണം തന്നെ ഉണ്ടായത് എന്നു ഞാൻ കരുതുന്നു).

ഇതുപോലെ തന്നെയാണ്, വളരെ വിശുദ്ധമായ ആഗ്രഹത്തോടും, കളങ്കമില്ലാത്ത മനസ്സോടും കറയില്ലാത്ത ലക്ഷ്യങ്ങളോടെയുമൊക്കെ, സമർപ്പണ ജീവിതത്തിലേക്ക് കാലെടുത്തു വയ്ക്കുന്ന ചില ആളുകൾ, ക്രിസ്തുവിന്റെ പിന്നാലെയുള്ള വഴികളിൽ, തങ്ങളുടെ ഇന്ദ്രിയങ്ങൾക്കും മനസ്സിനും സ്വാദ്യകരമായ ഏതാനും ചില അരിമണികൾക്കും ലോകത്തിന്റെ സ്ഥാനമാനങ്ങൾക്കും പേരിനും പ്രസക്തിക്കും താത്ക്കാലിക സന്തോഷങ്ങൾക്കും വേണ്ടി - ലോകത്തിന്റെ കെണികളുടെ ചെറിയ ദ്വാരത്തിലുടെ കൈയും തലയും ഇടുകയും ശിഷ്ടജീവിതം മുഴുവൻ ചീഞ്ഞുനാറുന്ന വ്രണങ്ങളും അണുബാധപടന്നുപിടിച്ച്, മറ്റുള്ളവരെക്കൂടി അണുബാധയുള്ളവരാക്കി മാറ്റുന്ന ജീവിതങ്ങൾ നമുക്കു ചുറ്റും ഇന്ന് അന്യമല്ല.

കുരിശിന്റെ വഴിയിലൂടെയുള്ള യാത്രയിൽ ഇടറി വീഴുന്നത് സഹജമാണ്. എന്നാൽ ആ വീഴ്ചയിൽ നിന്നും കിട്ടിയ - കൈയിൽ എല്ലാമെല്ലാമായിക്കരുതി ചുരുട്ടിപ്പിടിച്ചിരിക്കുന്ന ഏതാനും അരിമണികൾ ഉപേക്ഷിക്കുന്നതിന്റെ സഹനം ഏറ്റെടുക്കുമ്പോൾ കിട്ടുന്ന വിശാലമായ സ്വാതന്ത്ര്യമാണ് - സന്യാസത്തിന്റെ സ്വാതന്ത്ര്യം. ഇതൊട്ടും എളുപ്പമല്ല എന്ന് നമുക്കെല്ലാവർക്കും അറിയാം- പക്ഷേ, ഇതു നേടിയെടുത്ത് നമുക്ക് മുൻപേ നടന്നു പോയവർ നിരവധിയല്ലേ...? ഇന്നും നമ്മുടെ ഇടയിൽ ഇല്ലേ- ക്രിസ്തുവിന്റെ അൾത്താരയിൽ മാത്രം എരിഞ്ഞുതീരുന്ന മെഴുകുതിരികൾ...

മത്തായി 19/29- " എന്റെ നാമത്തെപ്രതി ഭവനത്തെയോ സഹോദരൻമാരെയോ സഹോദരികളെയോ പിതാവിനെയോ, മാതാവിനെയോ, മക്കളെയോ, വയലുകളെയോ പരിത്യജിക്കുന്ന ഏതൊരുവനും നൂറിരട്ടി ലഭിക്കും; അവൻ നിത്യജീവൻ അവകാശമാക്കുകയും ചെയ്യും " എന്ന വചനത്തിന്റെ പൊരുൾ ഗ്രഹിച്ചവർക്ക് മാത്രമുള്ളതാണ്. സന്യാസ ദൈവവിളിയും, സമർപ്പണജീവിതവും, നമുക്ക് സ്വന്തമായതിനെയും




സ്വാഭാവിക വാസനകളെയും വേണ്ടന്നുവച്ച് നടക്കുന്ന കേവലം ഒരു വിരക്തിയുടെയും , വിരസതയുടെയും ജീവിതമല്ല ക്രിസ്തീയ സന്യാസം. നൊന്തുപെറ്റു വളർത്തിയ മാതാപിതാക്കളെയും നെഞ്ചോടു ചേർത്തുപിടിച്ച കൂടപ്പിറപ്പുകളെയും സ്വാഭാവികമായി വന്നു ചേരേണ്ട അവകാശങ്ങളെയും വേണ്ടന്നു വച്ചുകൊണ്ട്, ഇന്നലെ പരിചയപ്പെട്ട ഒരാളുടെകൂടെ ഓടിപ്പോയി ഒരായുസ്സുമുഴുവൻ സമർപ്പിക്കാൻ ധൈര്യപ്പെടുന്ന പല യുവജനങ്ങളും, ലോകം കാണാത്ത എന്തോ ഒന്ന് ആ വ്യക്തിയിൽ കണ്ടതുകൊണ്ടും അനുഭവിച്ചതുകൊണ്ടുമല്ലേ........ അങ്ങനെയെങ്കിൽ - കുരിശോളം തനിക്കുവേണ്ടി ത്യാഗമെടുത്ത് തന്നെ വീണ്ടെടുത്ത ക്രിസ്തുവിനു വേണ്ടി എല്ലാം ഉപേക്ഷിക്കുന്നവർ, ലോകം കാണാത്ത എന്തോ ഒന്ന് അവനിൽ ദർശിച്ചതു കൊണ്ടാണ് വിശ്വാസത്തിന്റെ കണ്ണുകളിലൂടെ മാത്രം - പല പ്രണയ വിവാഹങ്ങളും കാലാന്തരത്തിൽ ദുരന്ത പര്യവസായി ആകുന്നതും ഈ കാഴ്ച മങ്ങുമ്പോഴാണ് - അതുപോലെ തന്നെ, വിശ്വാസത്തിന്റെ കണ്ണുകൾക്ക് തിമിരം ബാധിക്കുമ്പോൾ, ഒരു സമർപ്പിത വ്യക്തിയുടെ ജീവിതവും ദുരിതവും ദുരന്തവുമാകുന്നു എന്നത് സ്വാഭാവികം മാത്രം !!

ക്രിസ്തുവിനെ പ്രതിയുള്ള ഈ ഉപേക്ഷയെപ്പറ്റി പ്രസംഗിക്കുന്നവർക്കോ, ഉപദേശിക്കുന്നവർക്കോ ഒന്നും ഇതിന്റെ ആനന്ദം ഉണ്ടാകണമെന്നില്ല- ഇതെല്ലാം ഒരാളുടെ ആത്മാവിൽ മാത്രം നടക്കുന്ന ചലനങ്ങളാണ്. തിരുസഭയിൽ പല വിശുദ്ധരും ഈ ഉപേക്ഷയുടെ ആനന്ദം, ലോകത്തിനു മുമ്പിൽ വരച്ചുകാട്ടാൻ ശ്രമിച്ചിട്ടുണ്ട്. ഉദാഹരണത്തിന്, വി.ഫ്രാൻസിസ് അസിസി സ്വന്തം വ്യക്തിത്വത്തിന്റെ ഭാഗമായിരുന്ന ഉടുതുണിപോലും ഉപേക്ഷിച്ച് സ്വർഗ്ഗീയ

## കവർ സ്റ്റോറി



പിതാവിന്റെ ആശ്ലേഷത്തിന്റെ ആനന്ദം ഏറ്റുവാങ്ങി-ലിസ്യുവിലെ വി.കൊച്ചുത്രേസ്യാ ലോകത്തിലെ ബുദ്ധി മാന്മാരുടെ മുമ്പിൽ ഭോഷത്തം മാത്രം ചെയ്തു കടന്ന് പോയവളാണ്. എന്നാൽ അവൾ ഈ ലോകത്തിൽ തന്നെ വച്ചനുഭവിച്ച ആനന്ദം മനസ്സിലാക്കാൻ; ക്രിസ്തുവിനെപ്രതി ഒരു തരി നഷ്ടമെങ്കിലും സഹിക്കാവത്തവർക്കു പറ്റുമോ?

ക്രിസ്തുവിന്റെ പിന്നാലെയുള്ള യാത്ര എന്നോ ഒരിക്കൽ സ്വമനസ്സാലെ പ്രഖ്യാപിച്ച ചില വലിയ അവകാശങ്ങളുടെ ഉപേക്ഷയല്ല, അനുനിമിഷം, ക്രിസ്തുവും ആത്മാവും മാത്രം അറിയുന്ന നൂറുകണക്കിന് ഉപേക്ഷകളുടെ ഒരു ഘോഷ യാത്രയാണ്. ഒരു പക്ഷേ, മൂന്നാമതൊരാൾക്ക്മനസ്സിലാക്കാൻ പറ്റാത്ത, ആനന്ദവും ആകർഷണവും സ്നേഹവും ക്രിസ്തുവിൽ നിന്ന് ആത്മാവ് അനുഭവിക്കുമ്പോൾ ഒരു പരിമിതിക്കുള്ളിൽ അതിനെ ഒതുക്കാനാവാത്തതുകൊണ്ട് ഈ സ്നേഹത്തിന്റെയും ആനന്ദത്തിന്റെയും പുറത്തേയ്ക്കുള്ള ഒഴുക്കാണ്, സന്യാസികൾ ഏറ്റെടുക്കുന്ന സേവനങ്ങൾ-വിദ്യാഭ്യാസവും, ആതുര സേവനവും, സാമൂഹിക സേവനവും, അനുബന്ധ ശുശ്രൂഷകളുമൊക്കെ. എന്നാൽ ലോകാ രൂപിയുടെ നുഴഞ്ഞുകയറ്റം സഭയ്ക്കുള്ളിലും സമൂഹ ങ്ങൾക്കുള്ളിലും സ്ഥാപനങ്ങൾക്കുള്ളിലും എന്നതുപോലെ ഓരോ ആത്മാവിലും പ്രവർത്തന നിരതമാകുന്നതിന്റെ ബഹിർസ്ഫുരണമാണ് ഇന്നു കാണുന്ന ചെറുതും വലുതുമായ അപജയങ്ങൾ. വർഷങ്ങളോളം ആത്മാർത്ഥമായ അന്വേഷണത്തോടെ സമർപ്പണ ജീവിതെ പിന്നിട്ടവർക്കു പോലും മനസ്സിലാകാത്ത ക്രിസ്തീയ സന്യാസത്തിന്റെ അന്തരാർത്ഥങ്ങൾ കേവലമൊരു ചാനൽ ചർച്ചയിലോ, കവലപ്രസംഗത്തിലോ എങ്ങനെ മനസ്സിലാക്കാൻ?

“അവന്റെ അമ്മ ഇക്കാര്യങ്ങളെല്ലാം ഹൃദയത്തിൽ സംഗ്രഹിച്ചു” (ലൂക്ക 2ഃ 51). ഇതാകണം പരിശുദ്ധമായ സന്യാസം പുൽകാനാഗ്രഹിക്കുന്നവരുടെ മാർഗ്ഗരേഖ-എന്നാൽ ഈ “സംഗ്രഹിക്കൽ” ഇക്കാലത്തെ “മൂടിവയ്ക്ക ലിന്റെ ”ഒരു പര്യായപദമായി വായിക്കപ്പെടുന്നു എന്നതാണ് ഖേദകരം. ഇതിനാവശ്യം പരിശുദ്ധാത്മാവിന്റെ ദാനമായ വിവേകമാണ്.

ശാസ്ത്രീയമായ ഉയർന്ന പഠനങ്ങളാലോ, സൈക്കോ ളജിക്കലായ സമീപനങ്ങളാലോ ഒന്നും നേടിയെടുക്കാവുന്ന ഒന്നല്ല, വിവേകവും ആത്മീയ പക്വതയും . (മാർക്കോസ് 3:14)-ൽ പറയുന്ന ഏകാഗ്രതയോടെ-“കൂടെയിരിക്കുന്ന വനിലേയ്ക്കു” സ്വർഗ്ഗം ചൊരിയുന്ന കൃപാവരം മാത്രമാണിത്.

“ഞാൻ ഇപ്പോൾ മനുഷ്യരുടെ പ്രീതിയാണോ അന്വേഷി ക്കുന്നത്? അതോ, ദൈവത്തിന്റേതാണോ? അഥവാ മനുഷ്യരെ പ്രസാദിപ്പിക്കാൻ ഞാൻ യത്നിക്കുകയാണോ? ഞാൻ ഇപ്പോഴും മനുഷ്യരെ പ്രസാദിപ്പിക്കുന്നവനായിരുന്നെങ്കിൽ ക്രിസ്തുവിന്റെ ദാസനാവുകയില്ലായിരുന്നു.” (ഗലാ 1:10)

ലോകത്തിന്റെയും, സാമൂഹ്യമാദ്ധ്യമങ്ങളുടെയും, ചാനലു കാരുടെയും വായടപ്പിച്ചും അവരെ പ്രീതിപ്പെടുത്തിയും സന്യാസത്തെ സംരക്ഷിക്കാനുള്ള ഇന്നത്തെ പ്രവണത നിരാകരിച്ചുകൊണ്ട് ക്രിസ്തുവിനായി മാറ്റിനിർത്തപ്പെട്ടി രിക്കുന്ന ഓരോ ആത്മാവും, അവന്റെ പാദത്തിങ്കൽ, നങ്കൂരമിട്ടുകൊണ്ട്, ക്രിസ്തുവിനെയും സ്വയത്തെയും ശരിയായി അറിയുവാനും, സ്വർഗ്ഗീയ സ്വരത്തിനു കാതോർ ത്തുകൊണ്ട് വ്യക്തി ജീവിതം ക്രമപ്പെടുത്തുവാനുള്ള ഒരു ആഹ്വാനമാകട്ടെ, ഈ കാലഘട്ടത്തിൽ നാം നേരിടുന്ന വെല്ലുവിളികൾ!!!

കവർ സ്റ്റോറി



k\ÌÀ ലിസ് ജോസ് CSN



# എത്ര മധുരമീ ജീവിതം

സന്ന്യാസം അർത്ഥസമ്പൂർണ്ണവും ശ്രേഷ്ഠവും എക്കാലവും പ്രസക്തവുമായ ജീവിതാന്തസ്സാണ്. പുത്തൻ വെല്ലുവിളികളും, ആധുനികതയുടെ ദംശനമുള്ള ചിന്താഗതികളും ചേർന്ന് ഈ വിശുദ്ധ ജീവിതാന്തസ്സിന് നിലവാരതകർച്ചയുടെ പുകപടലം സ്രഷ്ടിക്കുന്നുണ്ടെങ്കിലും സന്ന്യാസജീവിതവും അതിന്റെ മൂല്യങ്ങളും ഇന്നും കനകശോഭയാർന്നതുതന്നെ. സമർപ്പിത ജീവിതത്തിന്റെ ചരിത്രത്തിലേയ്ക്ക് കണ്ണോടിക്കുമ്പോൾ, മനുഷ്യൻ തന്റെ സർവസമ്പത്തിന്റെയും സമൃദ്ധിയുടെയും നിറവിൽ ആയിരുന്നപ്പോഴാണ് യഥാർത്ഥത്തിൽ തന്റെ അന്തരാത്മാവിന്റെ സംതൃപ്തി ദൈവത്തെ പ്രാപിക്കുന്നതിലും അവിടുത്തേയ്ക്കായി ജീവിതം സമർപ്പിക്കുന്നതിലുമാണ് അടങ്ങിയിരിക്കുന്നത് എന്ന തിരിച്ചറിവിലേയ്ക്ക് കടന്നുവന്നത്. ഒരു വ്യക്തി സന്ന്യാസജീവിതം ആശ്ലേഷിക്കുന്നതോടെ അവന്റെ/അവളുടെ മാനുഷികഭാവങ്ങൾ ഒരിക്കലും നഷ്ടപ്പെടുന്നില്ല. ഒരു സാധാരണ മനുഷ്യമനസ്സിനുണ്ടാകുന്ന, അവന്റെ ചുറ്റുപാടുകളിൽ അവനുമായി ബന്ധപ്പെട്ട് ജന്മമെടുക്കുന്ന മാനുഷിക പ്രശ്നങ്ങൾ സന്ന്യാസം സ്വീകരിക്കുന്ന വ്യക്തിയോട് ചേർന്ന് പോകുന്നു. എന്നാൽ ഇത്തരത്തിലുള്ള സാഹചര്യത്തിൽ ഉപവിയുടെ ഉപാസകരായ സമർപ്പിതർ തങ്ങളുടെ ഗുരുവും നാഥനുമായ ക്രിസ്തുവിനെ അനുകരിച്ച് സമ്പൂർണ്ണ ദൈവസ്നേഹത്തിന്റെ ജീവിതം നയിക്കുന്നു: അതെ, സന്ന്യാസം ദൈവസ്നേഹം തന്നെയാണ്. ദൈവസ്നേഹത്തിന്റെ വെളിപ്പെടുത്തപ്പെട്ട രൂപമാണിത്. ഈ രൂപത്തിന് രണ്ട് വശങ്ങളാണുള്ളത് : ദൈവത്തിന്റെ വിളിയും ഇതിന് മനുഷ്യൻ നൽകുന്ന മറുപടിയും.

ഉൽപത്തി പുസ്തകത്തിന്റെ ആരംഭത്തിൽ പ്രപഞ്ചത്തെ സ്രഷ്ടിച്ച ദൈവം മനുഷ്യസ്രഷ്ടിയിലേയ്ക്ക് പ്രവേശിക്കുകയാ..... തന്റെ രൂപവും ഛായയും ഉള്ള വ്യക്തി, ആദത്തെ സ്രഷ്ടിച്ചു. അവന്റെ ഏകാന്തതയിൽ മനസ്സലിഞ്ഞ ദൈവം ചേർന്ന ഇണയെ നൽകി, താമസിക്കാൻ പറുദീസയും. വിളിച്ച ദൈവം താൻ എന്തിന് മനുഷ്യനെ വിളിച്ചോ, ആ വിളിക്കനുസരിച്ച് ജീവിക്കാനുള്ളതെല്ലാം ചെയ്തു കൊടുത്തു. അങ്ങനെ ദൈവത്തിന്റെ വിളിക്കും വിളി സ്വീകരിക്കുന്ന വ്യക്തിയുടെ മറുപടിക്കും അതിസ്വഭാവികതലം ഉയരുന്നു.

പൗരോഹിത്യവും സന്ന്യാസവും ശ്രേഷ്ഠമായ ദൈവവിളിയാണ്. ഈ ശ്രേഷ്ഠതയെകുറിച്ചുള്ള ആനന്ദം കുഞ്ഞുനാൾ മുതൽ മനസ്സിൽ ജ്വലിച്ച്, ജീവിതത്തിൽ അത് അഗ്നിയായി മാറുമ്പോഴാണ് ഒരു വ്യക്തി സന്ന്യാസത്തിലേയ്ക്ക് കടന്നുവരുന്നത്. അല്ലാതെ; ഇന്ന് മാധ്യമങ്ങളും ചില സങ്കുചിത ചിന്താഗതികളോടുകൂടിയ വ്യക്തികളും പറയുന്നതുപ്പോലെ , പക്വതയെത്താത്ത പ്രായത്തിൽ ആരും നിർബന്ധിച്ചിട്ടോ, ആരുടേയും നിർബന്ധം കൊണ്ടോ ഒന്നുമല്ല സന്ന്യാസം സ്വീകരിക്കുന്നത്. ഒരാൾ സ്വന്തം നിയോഗവും ലക്ഷ്യവുമനുസരിച്ച് സ്വയം തിരഞ്ഞെടുക്കുന്ന ജീവിതശൈലിയാണിത്. ഇതിന് ദൈവകൃപ കൂടിയേ തീരൂ. അതുകൊണ്ട്, ലോകം വിളിച്ചു ചേർത്തവരല്ല മറിച്ച് ദൈവീക ശുശ്രൂഷയ്ക്കായി അനാദിയിലെ ദൈവത്താൽ വിളിച്ച ചേർക്കപ്പെട്ടവരാണിവർ.

ഓർമ്മവച്ചനാൾ മുതൽ കുടുംബത്തിൽ പോലും ആരും അറിയാതെ താലോലിച്ച വലിയ ഒരു സ്വപ്നമാണ് സന്ന്യാസം. ജീവിതത്തിന്റെ ഇടനാഴികളിൽ, സ്കൂൾ കാലഘട്ടത്തിൽ, കൂട്ടുകാരോ കുടുംബത്തിലുള്ളവരോ കാണാതെ കരങ്ങളിൽ വഹിക്കുന്ന പുസ്തകം പൊതിഞ്ഞിരിക്കുന്ന പുറം പേജിനകത്ത് ദൈവവിളിക്കായുള്ള പ്രാർത്ഥനയുടെ പടങ്ങൾ കാത്തുസൂക്ഷിച്ച്, സഹപാഠികളുമായി വർത്തമാനം പറഞ്ഞുപോകുന്ന വഴിയിൽ അല്പദൂരം അകന്ന് നടന്ന് ഈ പ്രാർത്ഥന ചൊല്ലി ഈ ജീവിതത്തെ സ്നേഹിച്ചുവളർത്തിയ

## കവർ സ്റ്റോറി

ഒരു ബാല്യകാലം ഇന്നും എന്റെ ഓർമയിലുണ്ട്. പതിനേഴാം വയസ്സിൽ അർത്ഥിനിയായി സന്ന്യാസഭയിൽ ചേരുമ്പോൾ മുൻപിലുള്ള പ്രതിബന്ധങ്ങളെയും, ഒപ്പം സാധ്യതകളെയും സ്വമനസ്സാൽ ഉചരിഷ്ടം പോലെ വേണ്ടന്ന് വച്ചുകൊണ്ടു തന്നെയാണ് ആന്തരീകസ്വാതന്ത്ര്യത്തിന്റെ ആനന്ദത്തിലേയ്ക്കുള്ള തുറന്നിട്ടിരിക്കുന്ന ഈ വാതായനത്തിലൂടെ കടന്നു വന്നത്. സങ്കീർത്തകൻ പറഞ്ഞുവയ്ക്കുന്നു: കർത്താവ് എത്രയോ നല്ലവനാണെന്ന് രുചിച്ചറിയുവിൻ( ജ്ഞ:34.8). ഇത് അനുഭവിച്ചറിഞ്ഞ ജീവിതമാണ്. അതുകൊണ്ട്തന്നെ പറയാൻ കഴിയും: എത്ര മധുരമീ ജീവിതം.

സന്ന്യാസ സഭാസമൂഹത്തിന് രൂപവും ഭാവവും ഓജസ്സും പകർന്നു തന്ന സ്ഥാപകപിതാക്കളുടെ കൂടെ ജീവിച്ച് നേരിട്ട് അവരിൽ നിന്ന് സന്ന്യാസ തനിമ കണ്ടു പഠിച്ച്, നീണ്ട വർഷത്തെ സന്ന്യാസ പരിശീലനം നേടി, വ്രതത്രയങ്ങളിലൂടെ കർത്താവിന്റെ സ്വന്തമായിത്തീർന്ന് 19 വർഷങ്ങൾ പൂർത്തിയാക്കുമ്പോൾ, എന്റെ മനസ്സിൽ ഒരേയൊരു ചിന്തയേ ഉള്ളൂ: ഇത് വെറുമൊരു ജീവിതമല്ല, മഹത്വത്തിന്റെ ജീവിതമാണ്; ഇത് ദൈവദാനം തന്നെ.

അപൂർണ്ണതകളുള്ള ജീവിതങ്ങൾക്കാണ് പൂർണ്ണതയുള്ള കർത്താവ് തന്റെ വിളി നൽകുന്നത്. വൃദ്ധനായ അബ്രാഹം, വിക്കനായ മോശ, ബാലനായ ജെറെമിയ, എടുത്തുചാട്ടക്കാരൻ പത്രോസ്, ചുങ്കകാരൻ മത്തായി, ഇങ്ങനെ ബലഹീനരുടെ പട്ടിക നീളുകയാ.... ഇപ്പോൾ ഇതാ ഈ പട്ടികയിൽ സമർപ്പിതയായ ഞാനും. ഒരുപാട് നിറവും കഴിവുമായി വന്നവർ പരിശീലന വഴികളിൽ പടിയിറങ്ങുന്നതും, ഏറെ ബലഹീനരെന്ന് കരുതുന്ന ചിലർ അവശേഷിക്കുന്നതും സമർപ്പിതവഴിയിലെ നിത്യകാഴ്ചയാണ്.

സന്ന്യാസജീവിതത്തിന്റെ മറ്റൊരുനാമമാണ് വ്രതബദ്ധ ജീവിതം; വ്രതങ്ങളാൽ ബന്ധിതമായ ജീവിതം. ഒഴുക്കിനെതിരെയുള്ള നീന്തലാണിത്. ഒരു വ്യക്തിയെ സമർപ്പിതയാക്കുന്നത് ആ വ്യക്തി സ്വതന്ത്രമായും പരസ്യമായും പ്രഖ്യാപിക്കുന്ന മൂന്ന് വ്രതങ്ങളാണ്- അനുസരണം, ബ്രഹ്മചര്യം, ദാരിദ്ര്യം. ഇതുവഴി ക്രിസ്തുവിനോട് സ്വയം ബന്ധിതനാകുന്നു; ചേർന്നു നിൽക്കുന്നു. തന്റെ ജീവിത കേന്ദ്രമായ ക്രിസ്തുവിനോടുകൂടിയായിരിക്കുക എന്നതാണ് ഈ വ്രതത്രയം വഴിയുള്ള സമർപ്പണത്തിന്റെ ലക്ഷ്യം.

ഈ ലക്ഷ്യത്തിൽ നിന്ന് അണുവിട വിത്യാസമില്ലാതെ വേണം മുന്നോട്ടുപോകാൻ. ഇതിന് ശക്തിപകരുന്നത് പ്രാർത്ഥനാജീവിതവും, സമൂഹജീവിതവുമാണ്. വ്രതബദ്ധ ജീവിതത്തിന്റെ രണ്ട് നെടുംതൂണുകളാണിവ. രണ്ടും ഒരേ ബലത്തിൽ തന്നെ നിലകൊള്ളണം. വ്രതബദ്ധജീവിതത്തിന്റെ പൂർണ്ണതയ്ക്ക് അവശ്യഘടകമാണിത്. ഉന്നതമായ ജീവിതാദർശം ഉള്ളിൽ ജ്വലിപ്പിച്ച് ക്രിസ്തുവിനോട് അർപ്പിതരായ മററ് സഹോദരിമാരോടുള്ള ജീവിതമാണിത്. അതുകൊണ്ട്, സഭയുടെ നിയമാവലി ആവശ്യപ്പെടുന്ന എല്ലാ കാര്യങ്ങളും സമൂഹത്തോട് ചേർന്ന്നിന്ന് പാലിക്കാൻ അനുസരണവ്രതത്തിലൂടെ ഓരോരുത്തരും സ്വയം ഏറ്റെടുക്കുകയാണ്. ഓരോരുത്തരുടേയും സിദ്ധികളും അഭിരുചികളും തിരിച്ചറിഞ്ഞ് സഭാധികാരികൾ വിവിധ ശുശ്രൂഷ മേഖലകളിൽ നിയമിക്കുമ്പോൾ താൻ അർപ്പിതമായിരിക്കുന്ന സന്ന്യാസസഭയോട് വിശ്വസ്തതയും, വിളിച്ച തമ്പുരാനോട് കടമയും, അധികാരികളോട് വിധേയത്വവും, തന്റെ തന്നെ വിളിയിൽ സംതൃപ്തയുമായ ഒരു സമർപ്പിതയിൽ നിന്ന്



ഒരിക്കലും പരാതിയോ, പരിഭവമോ, കണക്കുപറച്ചിലോ അധികാരികളോട് എതിർപ്പോ ഉണ്ടാകുന്നില്ല... ഉണ്ടാകുന്നുണ്ടെങ്കിൽ അതിനു കാരണം ആത്മീയതയുടെ ആഴമില്ലായ്മയാണ്; തമ്പുരാനിൽ നിന്ന് അകന്നുപോകുന്നതാണ്; ബലിപീഠത്തിനും സക്രാരിക്കുമരികെ ഇടം കണ്ടെത്താത്തവരാണ്

സഭയുടെ പ്രേഷിതപ്രവർത്തനത്തിനും കാരിസത്തിനും അനുസരിച്ച് ഒരു വ്യക്തിയെ സഭ പഠിപ്പിച്ച് ഡോക്ടറോ, നേഴ്സോ, അധ്യാപികയോ, പ്രിൻസിപ്പലോ, ഇതുപോലെയുള്ള ഏതെങ്കിലും സാധ്യതകൾ ഉള്ളവരോ ആക്കുന്നത് ഈ സ്റ്റാറ്റസ് കീപ്പ് ചെയ്യാനല്ല , മറിച്ച് വിളിച്ച തമ്പുരാന്റെ മഹത്വം മനസിലാക്കി ഒരു സമർപ്പിതയായിരിക്കുന്നതിൽ ആനന്ദിക്കാനാണ്. സഭയിൽ, സമൂഹത്തിൽ ഉയർന്ന സ്ഥാനങ്ങൾ വഹിക്കുന്ന സമർപ്പിതർ ഏൽപ്പിക്കുന്ന സ്ഥലങ്ങളിൽ ഡോക്ടറോ, നേഴ്സോ എന്തു തന്നെയായാലും സന്ന്യാസഭവനത്തിന്റെ അകത്തളങ്ങളിൽ, മൂന്നു വ്രതങ്ങളാൽ അർപ്പിതരായ എല്ലാവരും ഒരുപോലെ തന്നെ, ഇതിൽ നിന്ന് വേറിട്ട ഒരു ചിന്ത ഒരു സഹോദരിയിൽ ഉണ്ടാകുന്നുണ്ടെങ്കിൽ സമർപ്പിത വഴിയിൽ നിന്ന് അകലെ സഞ്ചരിക്കുന്നു. പ്രേഷിത ജോലികൾ ചെയ്യുമ്പോൾ ലഭിക്കുന്ന ശമ്പളവും ആനുകൂല്യങ്ങളും ഒരു സമർപ്പിതയെന്ന നിലയിൽ വ്യക്തിതാല്പര്യങ്ങൾക്ക് ഉപയോഗിക്കാൻ പാടില്ല. അത് വ്രതലംഘനമാണ്...ഇത് സന്ന്യാസജീവിതശൈലി അല്ല. ഇതുകൊണ്ടു തന്നെ സമർപ്പിതജീവിതം ഒരു സമരജീവിതം തന്നെയാണ്. ആത്മീയമായ ഒരു സമര ജീവിതം.

ഈ ജീവിതം നയിക്കാൻ വിളിക്കപ്പെട്ടവർ വിശ്വസ്തരല്ലാതാവുമ്പോൾ സന്ന്യാസവസ്ത്രത്തിൻെറ പരിശുദ്ധിക്ക് കളങ്കം വരുത്തുന്നു. സന്ന്യാസവസ്ത്രം അർപ്പിതജീവിതത്തിൻെറ സാക്ഷ്യമാണ്. ആചാരങ്ങൾ മുറതെറ്റിക്കാതെ ചെയ്തുകൊണ്ട് ഒരു പൂജാരി പൂജാരിയാകുന്നില്ല. ഇവിടെ വിശുദ്ധി നിറഞ്ഞ ജീവിത സാക്ഷ്യം ആവശ്യമാണ്.

സമർപ്പിതജീവിതമൊക്കെ തകരുന്നു എന്ന് മുറവിളി കൂട്ടുന്ന, ഇതിനെതിരെ സാധ്യമായ എല്ലാ ആയുധങ്ങളുമായി പടയിറങ്ങുന്ന ഈ ലോകത്തിൽ, ഈ കാലഘട്ടത്തിൽ, സന്ന്യാസം മഹത്വത്തിലേക്കുള്ള വഴി തന്നെയാണ്. വിളിച്ച തമ്പുരാന്റെ കാർബൺ കോപ്പിയാകാനുള്ള സമർപ്പിതജീവിതം ശ്രേഷ്ഠം തന്നെ......അനുഭവിച്ചറിയേ ജീവിതം....ആകയാൽ എത്ര മധുരമീ ജീവിതം.

കവർ സ്റ്റോറി

# പൗരോഹിത്യവും സന്ന്യാസവും



റവ. ഫാ. നോബിൾ തോമസ് പാറക്കൽ

പൗരോഹിത്യവും സന്ന്യാസവും തമ്മിൽ വലിയ വ്യത്യാസമുണ്ടെന്നും പൗരോഹിത്യത്തിന്റെ അടിസ്ഥാനം ദാരിദ്ര്യം, ബ്രഹ്മചര്യം, അനുസരണം എന്നീ വ്രതങ്ങളല്ലെന്നും മറിച്ച് മെത്രാന്റെ കൈവെയ്പാണെന്നും ദീപികപ്പത്രത്തിൽ ഞാനെഴുതിയതിനെ തെറ്റിദ്ധരിച്ചവരും ശരിയായി ധരിച്ചിട്ടും വളച്ചൊടിച്ച് വ്യാഖ്യാനിക്കുന്നവരും ഉണ്ട്. വ്രതങ്ങളെന്താണെന്നറിയാതെ സന്യാസം സ്വീകരിച്ചവർക്ക് ഈ ലേഖനം ഞെട്ടലുണ്ടാക്കിയിട്ടുണ്ടാവാം. എന്നാൽ പൗരോഹിത്യത്തെയും സന്ന്യാസത്തെയും സംബന്ധിക്കുന്ന സഭാപ്രബോധനങ്ങളും കാഴ്ചപ്പാടുകളും പഠിക്കുന്നവർക്ക് ഈ ആശയക്കുഴപ്പം മാറിക്കിട്ടുകയും ചെയ്യും. ആരംഭം മുതലേ തിരുസ്സഭയിൽ സ്ത്രീകളും പുരുഷന്മാരും നയിച്ചിരുന്ന സന്ന്യാസജീവിതത്തിന്റെ അടിസ്ഥാനം ഈ മൂന്ന് വ്രതങ്ങളായിരുന്നു. ഈ വ്രതങ്ങൾ അനുഷ്ഠിച്ചുകൊണ്ട് ലോകത്തിന്റെ വഴികളിൽ നിന്ന് മാറിനടന്നുകൊള്ളാമെന്ന് വാഗ്ദാനം ചെയ്യുന്നവരും അതിനുവേണ്ടി പരിശ്രമിക്കുന്നവരുമാണ് യഥാർത്ഥ സന്ന്യസ്തർ. അത്തരം സന്ന്യാസസമൂഹങ്ങൾക്ക് ലോകത്തിന്റെ ദൃഷ്ടിയിൽ ഭോഷത്തമെന്നു തോന്നാവുന്ന നിയമങ്ങളുണ്ട്. കാരണം അത് ലോകത്തിന്റെ ജീവിതക്രമങ്ങളോടുള്ള വെല്ലുവിളിയായി ചിലർമാത്രം സ്വീകരിക്കുന്ന ഒരു ബദൽ ജീവിതശൈലിയാണ്. ലോകത്തിന്റേതായ ലിബറൽ സെക്യുലർ ചിന്തകൾ കൊണ്ട് അതിനെ വിലയിരുത്തുക ഒരിക്കലും സാധ്യമല്ല. ഇതെല്ലാം അറിഞ്ഞിട്ടാണ് ഒരു വ്യക്തി സന്ന്യാസജീവിതത്തിലേക്ക് പ്രവേശിക്കുന്നത്. ഇവിടെ എഴുത്തുകൾ പ്രസിദ്ധീകരിക്കാനും യാത്രക്കു പോകാനും മാധ്യമങ്ങളിൽ പ്രത്യക്ഷപ്പെടാനും



കവർ സ്റ്റോറി



എന്നുവേണ്ട നിയമത്തിൽ അനുവദിക്കപ്പെട്ടിരിക്കുന്നതിലും കൂടുതൽ ദിവസങ്ങൾ സ്വന്തം വീട്ടിൽ അന്തിയുറങ്ങാനും സ്ത്രീകളുടെ മാത്രമല്ല പുരുഷന്മാർ അംഗങ്ങളായിരിക്കുന്ന സന്ന്യാസസഭകളിലും നിർദ്ദിഷ്ട മേലധികാരികളുടെ അനുവാദം വേണം. ഇപ്രകാരം വ്രതങ്ങളെടുത്ത് സന്ന്യാസം സ്വീകരിച്ചിരിക്കുന്ന പുരുഷന്മാർ പൗരോഹിത്യവും പിന്നീട് സ്വീകരിക്കുന്നവരുണ്ട്. അത് മെത്രാന്റെ കൈവെയ്പു വഴിയാണ് സ്വീകരിക്കുന്നത്. കേരളത്തിലുള്ള CMI, MCBS, CST എന്നിങ്ങനെയുള്ള എല്ലാ സന്ന്യാസസഭകളിലെ അച്ചന്മാരും അടിസ്ഥാനപരമായി വ്രതങ്ങൾ ചെയ്ത് സന്ന്യാസജീവിതം നയിക്കുന്നവരാണ്.

എന്നാൽ ഇടവകകളിൽ ജീവിക്കുന്ന സന്ന്യാസവൈദികരല്ലാത്ത രൂപതാവൈദികർ ഇപ്രകാരം വ്രതങ്ങൾ എടുത്ത സന്ന്യാസികളല്ല എന്നതാണ് ദീപികയിലെ ലേഖനത്തിൽ ഞാൻ സൂചിപ്പിച്ചത്. അപ്പോൾ രൂപതാ വൈദികനെ സംബന്ധിച്ചിടത്തോളം ബ്രഹ്മചര്യം എന്താണ് എന്ന ചോദ്യം വരാം. രൂപതാവൈദികൻ അനുഷ്ഠിക്കുന്ന ബ്രഹ്മചര്യം അദ്ദേഹമെടുത്തിരിക്കുന്ന വ്രതത്തിന്റെ ഭാഗമല്ല, മറിച്ച് കത്തോലിക്കാപുരോഹിതൻ പാലിക്കേണ്ട ബ്രഹ്മചര്യജീവിതത്തെക്കുറിച്ചുള്ള സഭാനിയമത്തിന്റെ ഭാഗമാണത്. മാധ്യമങ്ങൾ വിമർശിക്കാൻ പറയുന്നതാണ് എങ്കിൽക്കൂടിയും പൗരോഹിത്യവുമായി ബ്രഹ്മചര്യത്തിന് സത്താപരമായ ബന്ധമൊന്നുമില്ല. കത്തോലിക്കാസഭയിലെ പൗരസ്ത്യസഭകളുടെ കാനൻ നിയമത്തിൽ വിവാഹിതരായ വൈദികരെക്കുറിച്ചു വളരെ വ്യക്തമായി സൂചിപ്പിച്ചിട്ടുണ്ട്. ചില പൗരസ്ത്യകത്തോലിക്കാസഭകളിൽ ഇന്നും വിവാഹിതരായ വൈദികർ സേവനം ചെയ്യുന്നുണ്ട് എന്നത് സത്യവുമാണ്. സീറോ മലബാർ സഭയിൽ പോലും പതിനഞ്ചാം നൂറ്റാണ്ടു വരെ വിവാഹം കഴിച്ച വൈദികരാണ് ഉണ്ടായിരുന്നത്. ബ്രഹ്മചാരികളും ഉണ്ടായിരുന്നു. വൈദികരെപ്പോലെ ആവണം എന്നു പറയുന്ന സന്ന്യസ്തർക്ക് ഈ വ്യത്യാസം മനസ്സിലാകുന്നില്ലെങ്കിൽ അടിസ്ഥാനപരമായി ക്രൈസ്തവസന്ന്യാസം എന്താണെന്ന് തിരിച്ചറിയാൻ അവർക്ക് സാധിച്ചിട്ടില്ല എന്നാണർത്ഥം.

പൗരോഹിത്യമേധാവിത്വത്തെക്കുറിച്ച് ചില മാധ്യമങ്ങൾ സൂചിപ്പിച്ചു കണ്ടു. കന്യാസ്ത്രീകളെ സംബന്ധിച്ചിടത്തോളം ഈ വാദം തികച്ചും അസംബന്ധമാണ്. ഉദാഹരണത്തിന് ഫ്രാൻസിസ്കൻ ക്ലാരിസ്റ്റ് സന്ന്യാസസമൂഹം തന്നെയെടുത്താൽ ഏഴായിരത്തിലധികം അംഗങ്ങളും 700-ലധികം സ്ഥാപനങ്ങളുമുള്ള ഈ കോൺഗ്രിഗേഷന്റെ ഏതെങ്കിലുമൊരു സ്ഥാപനത്തിന്റെ തലപ്പത്തോ അവരുടെ ഭരണസമിതികളിലോ ഒരു വൈദികനെയെങ്കിലും കാണിച്ചുതരാൻ ആർക്കെങ്കിലും സാധിക്കുമോ? എവിടെയാണ് മാധ്യമങ്ങൾ ആരോപിക്കുന്ന ഈ പുരുഷമേധാവിത്വം എന്നത് ചിലരുടെ ഭ്രാന്തൻ ജല്പനങ്ങളുടെയല്ല, യാഥാർത്ഥ്യങ്ങളുടെ അടിസ്ഥാനത്തിൽ കാണിച്ചുതരാൻ മാധ്യമങ്ങൾക്കാകുമോ?

### ചുരുക്കുന്നു...

1. രൂപതാവൈദികർ ബ്രഹ്മചര്യം വ്രതമായെടുക്കുന്നവരല്ല, മറിച്ച് അത് ഒരു സഭാനിയമമെന്ന നിലയിൽ സ്വീകരിക്കുന്നവരാണ്. ആത്മീയചൈതന്യത്തിൽ അത് പാലിക്കുകയും ചെയ്യുന്നു. വായിക്ക് തോന്നിയത് കോതക്ക് പാട്ട് എന്ന നാട്ടുവർത്തമാനം ഈ വിഷയത്തിൽ ഇന്നത്തെ ആരോപണങ്ങളിൽ അന്വർത്ഥമാകുന്നു.

2. നിയമവും വ്രതവും തമ്മിൽ അതിൻറെ ഗൗരവത്തിൽ വലിയ വ്യത്യാസമുണ്ട്. മനസ്സിലാക്കേണ്ടവർക്ക് ഈ വിഷയത്തിൽ കൂടുതൽ ചിന്തിക്കാവുന്നതാണ്.

3. പൗരോഹിത്യവും ബ്രഹ്മചര്യവും തമ്മിൽ സത്താപരമായ ബന്ധമില്ലായെന്നതിൻറെ തെളിവാണ് വിവാഹം കഴിച്ച വൈദികരുള്ള ഉക്രേനിയൻ, മാറോനൈറ്റ്, കാൽദിയൻ പൗരസ്ത്യ കത്തോലിക്കാസഭകൾ.

4. സ്വന്തമായി കാറും ബാങ്ക്ബാലൻസുമുള്ള ദാരിദ്ര്യവ്രതം എടുത്തിട്ടില്ലാത്ത നാട്ടുപട്ടക്കാരനോടല്ല സന്ന്യാസിനി സമത്വത്തിനുവേണ്ടി സ്വയം താരതമ്യം ചെയ്യേണ്ടത്. മറിച്ച്, ദാരിദ്ര്യവും ബ്രഹ്മചര്യവും അനുസരണവും വ്രതങ്ങളായിപ്പാലിച്ച് അധികാരികൾക്ക് വിധേയപ്പെട്ട് ജീവിക്കുന്ന പുരുഷ സന്ന്യാസ സമൂഹങ്ങളോടാണ്.

പൊതുസമൂഹത്തിന്റെ അറിവില്ലായ്മയെ ചൂഷണം ചെയ്ത് അബദ്ധങ്ങൾക്ക് മേൽ അബദ്ധങ്ങൾ പറഞ്ഞ് സ്വയം അപഹാസ്യമാകുന്നത് അവസാനിപ്പിക്കാൻ വഴിതെറ്റിപ്പോയ ആത്മാക്കൾക്ക് കൃപകിട്ടട്ടേയെന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

**കവർ സ്റ്റോറി**

knÌÀ ImÀ½Â tdmk Un.Fw



# കൃപനിറഞ്ഞ രഹസ്യം

എന്നെപ്രതി മനുഷ്യൻ നിങ്ങളെ അവഹേളിക്കുകയും പീഡിപ്പിക്കുകയും എല്ലാവിധ തിന്മകളും നിങ്ങൾക്കെതിരെ വ്യാജമായി പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ. നിങ്ങൾ ആനന്ദിച്ചാഹ്ലാദിക്കുവിൻ. സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതായിരിക്കും. (മത്താ. 5:11-12)

കഴിഞ്ഞ കുറെ നാളുകളായി ഒളിഞ്ഞും തെളിഞ്ഞും വളരെയേറെ ചർച്ച ചെയ്യപ്പെടുകയും വിമർശിക്കപ്പെടുകയും ചെയ്യുന്ന ഒന്നാണ് സഭയിലെ സമർപ്പിത ജീവിതം. എവിടെയെങ്കിലുമൊക്കെ സംഭവിച്ചുപോയ ചില ഒറ്റപ്പെട്ട താളപ്പിഴകളെ ശേഖരിച്ച് കോർത്തിണക്കി വിശുദ്ധമായ സമർപ്പിത ജീവിതത്തെ ഒന്നടങ്കം കളങ്കിതമാക്കി കാണിക്കാനുള്ള പരിശ്രമങ്ങൾ നമ്മുക്ക് ചുറ്റുമുണ്ട് എന്നത് വസ്തുതയാണ്. അനീതിയും അരാചകത്വവും കൊടികുത്തി വാഴുന്ന ഈ മാനവ സമൂഹത്തിന്റെ സന്തുലിതാവസ്ഥ നിലനിർത്തുന്നതിൽ സമർപ്പിത സമൂഹങ്ങൾ വഹിക്കുന്ന പങ്ക് ഇന്ന് ആരും കാണാതെ പോകുന്നു എന്നത് വേദനാജനകമാണ്.



## കവർ സ്റ്റോറി

സമർപ്പിത ജീവിതം വെറുമൊരു ജീവിതാവസ്ഥയല്ല, ദൈവത്തിന്റെ കൃപയാൽ രൂപാന്തരീകരിക്കപ്പെട്ട ജീവിതമാണ്. സന്യാസ ജീവിതാവസ്ഥ, തിരുസഭ അവളുടെ നാഥനിൽ നിന്ന് സ്വീകരിച്ചിട്ടുള്ള ദാനമാണ്. (LG. 43)സ്നേഹവാനായ ദൈവം തിരുസഭയുടെ ഖജനാവിൽ നിക്ഷേപിച്ച അമൂല്യ നിധിയാണ് സമർപ്പിത ജീവിതം. സന്യാസ ജീവിതം ഒരു രഹസ്യമാണ്. വയലിലെ ഒളിക്കപ്പെട്ട നിധിയെന്ന് ക്രിസ്തു സൂചിപ്പിക്കുന്നതുപോലെ ലൗകീകതയിൽ നിന്ന് മറയ്ക്കപ്പെട്ട വലിയ ആനന്ദത്തിന്റെ പുണ്യപ്പെട്ട ജീവിതം. മനുഷ്യ മനസിന്റെ കാര്യകാരണ മനനങ്ങൾക്ക് ഈ ആനന്ദത്തിന്റെ രഹസ്യം ഗ്രഹിക്കാനാവില്ല. കാരണം, അത് ജീവിക്കേണ്ട രഹസ്യമാണ്. സഹനത്തിലും വേദനയിലും പരിത്യക്തതയിലും തെറ്റിദ്ധാരണയിലും ദൈവത്തിന്റെ പരിപാലന അനുഭവിക്കാൻ ഒരുവനെ പ്രാപ്തനാക്കുന്ന രഹസ്യം. വ്യക്തിപരമായ ലാഭേച്ഛകളോ, ലൗകീക സുഖാനുഭൂതികൾ നല്കുന്ന ആവേശമോ അല്ല ഒരുവനെ സന്യാസ ജീവിതത്തിലേക്ക് ആകർഷിക്കുന്നത്. പിന്നെയോ, ദൈവപിതാവിനാൽ ആകർഷിക്കപ്പെട്ട്, പരിശുദ്ധ റൂഹായാൽ ഒരുക്കപ്പെട്ട്, യേശുക്രിസ്തുവിനാൽ സ്വന്തമാക്കപ്പെടുന്ന മഹത്വപൂർണമായ രഹസ്യമാണിത്. ഇവിടെ തെരഞ്ഞെടുക്കപ്പെടുന്ന വ്യക്തിക്കല്ല, തെരെഞ്ഞെടുക്കപ്പെടുന്ന ദൈവത്തിനാണ് പ്രാമുഖ്യം.

എന്നെ പ്രതിയും സുവിശേഷത്തെ പ്രതിയും ഭവനത്തെയോ, സഹോദരന്മാരെയോ, സഹോദരിമാരെയോ, മാതാവിനെയോ, പിതാവിനെയോ, മക്കളെയോ, വയലുകളെയോ ത്യജിക്കുന്നവരിലാർക്കും ഇവിടെ വച്ചു തന്നെ നൂറിരട്ടി ലഭിക്കാതിരിക്കുകയില്ല. വരാനിരിക്കുന്ന കാലത്ത് നിത്യജീവനും. (മർക്കോസ്. 10:29 -30) എന്ന യേശുവിന്റെ വാഗ്ദാനത്തിൽ വിശ്വാസവും പ്രത്യാശയും അർപ്പിച്ചുകൊണ്ടുള്ള സ്നേഹത്തിന്റെ ജീവിതം കൂടിയാണിത്. ലോകത്തിൽ അനുവദനീയമായ സകല സുഖാനുഭവങ്ങളും സ്വന്തമാക്കുക എന്നതല്ല, പ്രത്യുത തന്റെ ബലഹീനമായ മനുഷ്യപ്രകൃതിയിൽ ദൈവം ചെയ്തു തീർത്ത വിസ്മയ കൃത്യങ്ങളെക്കുറിച്ച് ബോധമുള്ളവരായിത്തീരുക എന്നതാണ് സമർപ്പിത ജീവിതത്തിന്റെ പ്രഥമ ലക്ഷ്യം. ഈ ലക്ഷ്യത്തിലേക്കാണ് ഓരോ സമർപ്പിതയും വിളിയ്ക്കപ്പെട്ടിരിക്കുന്നത്.

സന്യാസം = പരിത്യാഗം എന്നാണ് പൊതു സങ്കൽപമെങ്കിലും, ക്രിസ്തീയ സന്യാസം കേവലം ഒരു പരിത്യാഗമല്ല, അത് ദൈവസമ്പാദനം ആണ്. ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് തന്റെ കുരിശുമെടുത്ത് എന്റെ പിന്നാലെ വരട്ടെ (മത്താ. 16:24) എന്നരുൾ ചെയ്ത മിശിഹായോടുള്ള സ്നഹം കൊണ്ടുമാത്രം ദിനംപ്രതി കുരിശുമെടുത്തുകൊണ്ട് സ്വമനസാ യേശുവിനെ അനുഗമിക്കുന്ന സഭ - വി. സഭയ്ക്കുള്ളിലെ വി. സഭ - തിരുസഭയുടെ ചങ്കാകുന്ന ചെറിയ സഭ ആണ് സന്യാസ സമൂഹം എന്ന് പുണ്യപിതാവ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി പഠിപ്പിക്കുന്നു.

സന്യാസമില്ലാത്ത സഭയെക്കുറിച്ച് സ്വപ്നം കാണാൻ പോലും ആവില്ല നമുക്ക്. തിരുസഭയുടെ മടിത്തട്ടിൽ മാത്രമേ സന്യാസത്തിന്റെ അർത്ഥം കണ്ടെത്താൻ സാധിക്കുകയുള്ളു. തിരുസഭയുടെ വയലിൽ പരിശുദ്ധാത്മാവ് വിതറിയ വിത്താണ് സന്യാസം (LG. 43) തിരുസഭയെ കർത്താവിന്റെ വയലായിട്ടും സമർപ്പിതരെ ആ വയലിൽ വിതയ്ക്കപ്പെട്ട് വിത്തായിട്ടും 2-ാം വത്തിക്കാൻ കൗൺസിൽ ദർശിക്കുമ്പോൾ തിരുസഭയിൽ സന്യാസത്തിനുള്ള സ്ഥാനം വ്യക്തമാണ്. തന്റെ യാഥാർത്ഥ യജമാനൻ ദൈവമാണ് എന്ന തിരിച്ചറിവോടെ തന്നെത്തന്നെ അവിടുത്തെ കരങ്ങളിലർപ്പിക്കുന്ന ഒരു സമർപ്പിതയും തന്റെ തന്നെ ഇഷ്ട പൂർത്തീകരണത്തിനായി ജീവിക്കുന്നില്ല. ആർക്ക് അവൾ സമർപ്പിച്ചുവോ ആ ദൈവത്തിന്റെ ഹിതം മാത്രമാണ് അവൾ തേടുന്നത്. എന്റെ ഹിതമല്ല, അവിടുത്തെ ഹിതം നിറവേറട്ടെ (ലൂക്കാ.22:42) എന്നു പറഞ്ഞ് പിതാവിന്റെ ഇഷ്ടത്തിന് അടിയറവച്ച യേശുനാഥനെയാണ് അവൾ പിൻചെല്ലുന്നത്.

പരിശുദ്ധ സഭയിൽ അനേകം വിശുദ്ധർ രൂപം കൊണ്ടത് സന്യാസമെന്ന ദൈവസമ്പാദന മാർഗ്ഗത്തിലൂടെയാണ്. ഇത് അഭിഷേകത്തിന്റെ ജീവിതമാണ്. കൃപനിറഞ്ഞ രഹസ്യമാണ്. ആയിരങ്ങളുടെ വിശുദ്ധ ജീവിതങ്ങളാൽ കെട്ടിയുറപ്പിയ്ക്കപ്പെട്ട ഈ മഹനീയ രഹസ്യത്തിന്റെ ദൃഢതയെ തകർക്കാൻ കുതന്ത്രങ്ങൾ മെനയുന്ന നാരകീയ ശക്തികൾ വ്യർത്ഥമായ ഉദ്യമത്തിലാണ് തങ്ങൾ ഏർപ്പെട്ടിരിക്കുന്നത് എന്ന സത്യം മനസിലാക്കുന്നില്ല.

സ്വാർത്ഥ മോഹങ്ങളുടെ ചങ്ങലയാൽ വരിഞ്ഞുമുറുക്കപ്പെട്ട് ചുറ്റുപാടുകളിൽ വിളങ്ങിയും തിളങ്ങിയും നിൽക്കുന്ന ചില മായകാഴ്ചകളാൽ കണ്ണുമൂടപ്പെട്ട്, ഈ താത്കാലികതകളെ എത്രയും വേഗം കൈപിടിയിലൊതുക്കാമെന്ന വ്യാമോഹവുമായി പരക്കം പായുന്ന നശ്വരലോകമേ, എനിക്ക് നിന്നോട് ഒന്നു പറയാനുണ്ട്. തച്ചുടയ്ക്കാനാവില്ല നിനക്കീ ജീവിതം. കാരണം, ഈ നിധി എനിക്ക് നല്കപ്പെട്ടിരിക്കുന്നത് മൺപാത്രത്തിലാണെങ്കിലും അത് അർപ്പിക്കപ്പെട്ടിരിക്കുന്നത് നിന്റെ നാവിൻ തുമ്പിലല്ല; സുശക്തവും സുരക്ഷിതവുമായ കരങ്ങളിലാണ്. അതെ, ആ ഗോതമ്പപ്പത്തോളം ചെറുതാകാൻ കഴിയുന്ന സർവ്വശക്തനായ ദൈവത്തിന്റെ കരങ്ങളിൽ..

കളിമണ്ണുകൊണ്ട് മെനയപ്പെട്ടതെങ്കിലും പുകഴ്ത്തലുകൾക്കോ, ഭംഗിവാക്കുകൾക്കോ, ശകാരങ്ങൾക്കോ, തകർക്കാനാവില്ല ഈ മൺകുടത്തെ... അവന്റെ കരങ്ങൾ അതിനെ പൊതിഞ്ഞു പിടിച്ചിട്ടുണ്ട്. വിശന്നാൽ ഭക്ഷണം കഴിക്കില്ലേ? എന്നു മാത്രം ചിന്തിക്കുകയും ചോദിക്കുകയും ചെയ്യുന്ന ലോകമേ, നിന്നെ വെല്ലുവിളിക്കാൻ എനിക്കു കഴിയും. എന്തെന്നാൽ, നിനക്കറിയില്ല, സകല വിശപ്പുകളെയും അതിജീവിക്കാനുള്ള വിശിഷ്ടമായ ഒരു ദൈവം, ആത്മനിയന്ത്രണത്തിന്റെ ആത്മാവ് ഈ മൺകുടങ്ങളിൽ നിക്ഷേപിക്കപ്പെട്ടിട്ടുണ്ടെന്നുള്ള മഹത്തായ സത്യം. ബലഹീനതകളുണ്ടെനിക്ക് എന്നാൽ, അത് ദൈവത്തിന്റെ പ്രവർത്തികൾ എന്നിലൂടെ പ്രകടമാകാനുള്ള കൈവഴികളാണെന്ന സത്യവും നീയറിയണം.

പരിശുദ്ധ സഭയ്ക്കുള്ളിൽ നല്ല ദൈവം നിക്ഷേപിച്ച കടുകുമണിയാകുന്ന ഈ സമർപ്പിത ജീവിതം ഇനിയും ശിഖരങ്ങൾ വിരിക്കും അനേകർ അതിൽ ചേക്കേറുംകയും ചെയ്യും.

## കവർ സ്റ്റോറി



വെട്ടി വീഴ്ത്താനാവില്ല നിനക്ക്. കാഴ്ചയിൽ ഞാൻ നിരായുധനാണെന്ന് നിനക്ക് തോന്നിയേക്കാം. ശ്രേഷ്ഠതകളും സിദ്ധികളും പ്രാഗത്ഭ്യങ്ങളുമൊന്നുമില്ലെന്ന് ധരിച്ചേക്കാം. എങ്കിലും ദൈവമാണ് പോരാളി എന്ന യാഥാർത്ഥ്യം നീ മറക്കരുത്. അവിടുന്ന് തോൽക്കില്ല... തോൽപിക്കാൻ നിനക്കാവില്ല.

വിലയിടാനാവാത്ത ഈ ജീവിതത്തെ വിലയിടിച്ചു കാണിക്കാൻ ചൂണ്ടുവിരൽ ഉയർത്തി ചോദ്യശരങ്ങൾ അയക്കുന്ന നിന്നോട് ക്രിസ്തുമൊഴികളിലൂടെ ഉത്തരം പറയാനാണെനിക്കിഷ്ടം... അതിങ്ങനെയാണ്. കൃപ ലഭിച്ചവരല്ലാതെ മറ്റാരും ഈ ഉപദേശം ഗ്രഹിക്കുന്നില്ല (മത്തായി.19:11)

അതെ സമർപ്പിത ജീവിതം കൃപയുടെ ജീവിതമാണ്. കൃപ ലഭിച്ചാലല്ലാതെ നിനക്ക് ഇത് മനസിലാക്കാൻ കഴിയില്ല. അതിനാൽ നീ ദൈവത്തിലേക്ക് തിരിയണം. അനുതാപ പൂർവ്വം അവിടുത്തെ കണ്ണുകളിലേക്ക് നോക്കണം. നിനക്ക് നന്മയായിട്ടുള്ളത് നിന്നെ പഠിപ്പിക്കുകയും നീ പോകേണ്ട വഴി നിനക്ക് കാണിച്ചു തരുകയും ചെയ്യുന്ന ദൈവമായ കർത്താവ് നിനക്ക് ഉത്തരം നൽകും. അവിടുത്തെ കൃപ നിന്നെ അഭിഷേകം ചെയ്യും. സകല സത്യവും അങ്ങനെ നീ ഗ്രഹിക്കും. എന്റെ ഈ സ്വപ്നം എത്രയും വേഗം വെളിച്ചം കാണണമേയെന്നാണ് നിനക്ക് വേണ്ടിയുള്ള എന്റെ പ്രാർത്ഥന..

കവർ സ്റ്റോറി



# വേഷങ്ങൾ ജന്മങ്ങൾ വേഷം മാറാൻ നിമിഷങ്ങൾ



റവ. ഫാ. ജയിംസ് കൊക്കാവയലിൽ

സന്യാസവും പൗരോഹിത്യവും തമ്മിലുള്ളവ്യത്യാസം ശരിയായിട്ട് അറിയാവുന്നവർ തന്നെയാണ് ഭാരതീയർ. കാരണം ഹൈന്ദവ മതത്തിൽ ഇത് വളരെ വ്യക്തമാണ്. എന്നിട്ടും ഒരു വേഷംകെട്ടലിനു പുറകെ വേഷംകെട്ടലുകളുമായി ഇറങ്ങിയിരിക്കുകയാണ് ചാനൽ കോമരങ്ങളും മാമാ തെയ്യങ്ങളും

### ഹൈന്ദവ സന്യാസം

ശ്രീ രാമകൃഷ്ണമിഷൻ, ഇസ്കോൺ, സ്വാമി നാരായണ സൊസൈറ്റി, ബ്രഹ്മകുമാരിസ്, ശിവഗിരി ആശ്രമം, എന്നിവ ഹൈന്ദവ സന്യാസ സമൂങ്ങൾക്ക് ഉദാഹരണങ്ങളാണ്. ഈ സന്യാസികൾ ആരും ക്ഷേത്രങ്ങളിൽ പുരോഹിത കർമ്മങ്ങൾ അഥവാ പൂജാവിധികൾ അനുഷ്ഠിക്കുന്നില്ല. ഇവയ്ക്കെല്ലാം അവയുടേതായ ചട്ടങ്ങളും നിയമങ്ങളും വേഷവിധാനങ്ങളും ഉണ്ട്. ബ്രഹ്മചര്യവും ഉണ്ട്. അവയെല്ലാം നിർബന്ധമായി പാലിക്കുന്നവർക്ക് മാത്രമേ ആശ്രമങ്ങളിൽ സ്ഥാനമുള്ളൂ.

### ഹൈന്ദവ പൗരോഹിത്യം

ഹൈന്ദവ പൗരോഹിത്യത്തിന് സന്യാസവും ആയി യാതൊരു ബന്ധവുമില്ല. പൂജ, ഹോമം തുടങ്ങിയ പൗരോഹിത്യ കർമ്മങ്ങൾ അനുഷ്ഠിക്കുന്നത് പൂജാരികളും ശാന്തിക്കാരും ഒക്കെയായ വിവാഹിതരായ ബ്രാഹ്മണർ ആണ്. ഇപ്പോൾ മറ്റ് ജാതിക്കാരും ഈ രംഗത്തേക്ക് കടന്നു വരുന്നുണ്ടെങ്കിലും ഇവരാരും സന്യാസികൾ അല്ല.

### കത്തോലിക്കാ സന്യാസം

കത്തോലിക്കാസഭയിൽ ലോകവ്യാപകമായി ആയിരത്തിൽപരം സന്യാസ സമൂഹങ്ങളുണ്ട്. ഇവയിൽ സ്ത്രീസമൂഹങ്ങളും പുരുഷ സമൂഹങ്ങളുമുണ്ട്. കത്തോലിക്കാസഭയ്ക്ക് പൊതുവായി കാനൻ നിയമം

## കവർ സ്റ്റോറി



ഉണ്ടെങ്കിലും ഈ സമൂഹങ്ങൾക്കെല്ലാം കാനൻ നിയമത്തിന്റെ പരിധിക്കുള്ളിൽ നിൽക്കുന്ന സമൂഹ നിയമങ്ങൾ അഥവാ ബൈലോസ് ഉണ്ട്. ഇതനുസരിച്ച് ഓരോ സമൂഹത്തിനും തങ്ങളുടേതായ ആദ്ധ്യാത്മിക വീക്ഷണങ്ങളും പ്രവർത്തന മേഖലകളും വേഷവിധാനങ്ങളും ഭരണ സംവിധാനങ്ങളും ഉണ്ട്. സാരിയും ചുരിദാറും ധരിക്കുന്ന സ്ത്രീ സമൂഹങ്ങളും പരമ്പരാഗത സന്യാസ വസ്ത്രം ധരിക്കുന്ന സമൂഹങ്ങളും നമുക്ക് കാണുവാൻ സാധിക്കും. ഓരോ സന്യാസി/നി യും തന്റെസമൂഹത്തിലെ നിയമങ്ങൾ അനുസരിക്കാൻ ബാധ്യസ്ഥൻ/സ്ഥ ആണ്. സന്യാസത്തിൽ പ്രവേശിക്കുവാൻ ആഗ്രഹിക്കുന്ന ഒരാൾക്ക് ഈ സമൂഹങ്ങളിൽ ഇഷ്ടമുള്ളത് തിരഞ്ഞെടുക്കുവാൻ അനുവാദം ഉണ്ട്. ഈയിടെ കുമ്പസാരത്തെ കുറിച്ചുള്ള വിധിയിൽ കോടതി പ്രസ്താവിച്ചതുപോലെ ഒരാൾ ഒരു സമൂഹത്തിൽ ചെന്ന് ചേർന്നിട്ട് അവിടുത്തെ നിയമങ്ങൾ തനിക്ക് അനുസൃതമായി മാറ്റണമെന്ന് വാശി പിടിക്കാൻ പാടില്ല പകരം മറ്റെവിടെ യെങ്കിലും പോയി ചേരുകയാണ് വേണ്ടത്. ഒരു സന്യാസി തന്നെ താരതമ്യം ചെയ്യേണ്ടത് മറ്റ് സമൂഹങ്ങളിലെ സന്യാസികളും ആയിട്ടല്ല. സ്വന്തം സമൂഹത്തിലെ സന്യാസികളുമായിട്ടാണ്. അവിടെ പക്ഷാഭേദം ഉണ്ടെങ്കിൽ തീർച്ചയായും പ്രതികരിക്കണം.

### കത്തോലിക്കാ പൗരോഹിത്യം

ഹൈന്ദവ പൗരോഹിത്യം പോലെ തന്നെ കത്തോലിക്കാ പൗരോഹിത്യത്തിനും സന്യാസവും ആയി വലിയ ബന്ധമൊന്നുമില്ല. കുറച്ചു പുരുഷ സന്യാസികൾ പൗരോഹിത്യം സ്വീകരിച്ചിട്ടുണ്ട് എന്നത് വാസ്തവമാണ്. പൗരോഹിത്യം സ്വീകരിക്കാത്ത പുരുഷ സന്യാസികളും ഉണ്ട്. സഭ പുരോഹിതരോട് ബ്രഹ്മചര്യം പാലിക്കാൻ ആവശ്യപ്പെടുന്നു. എന്നാൽ പല പൗരസ്ത്യകത്തോലിക്കാ സഭകളിലും വിവാഹിതരായ വൈദീകർ സേവനം ചെയ്യുന്നുണ്ട്. ഓർത്തഡോക്സ് സഭകളിൽ നിന്ന് വിവാഹിതരായ വൈദീകരെ കേരളത്തിൽപോലും കത്തോലിക്കാസഭയിൽ ഇപ്പോഴും സ്വീകരിക്കുന്നുണ്ട്.

### ആനയെ കണ്ട അവതാരകർ

ആനയെ കണ്ട അന്ധന്മാരെ പോലെയാണ് ചാനൽ അവതാരകർ കത്തോലിക്കാസഭയെ കാണുന്നത്. സന്യാസം എന്താണെന്നോ പൗരോഹിത്യം എന്താണെന്നോ ഇവർക്ക് യാതൊരു വിവരവുമില്ല. സന്യാസി അല്ലാത്ത പുരോഹിതൻ ഉണ്ടോ ബിഷപ്പ് ഉണ്ടോ എന്നൊക്കെ വിളിച്ചു ചോദിക്കുന്ന ന്യൂസ് 18ന്റ എട്ടും പൊട്ടും തിരിയാത്ത അവതാരകൻ ഒരു ഉദാഹരണം മാത്രം. കണ്ണടച്ച് അന്ധരാകുന്നവരും ഈ കൂട്ടത്തിൽ ധാരാളം. കോട്ടും സ്യൂട്ടും ഇടാതെ ന്യൂസ് റൂമിൽ കയറാൻ അനുവാദമില്ലാത്തവന്മാരൊക്കെയാണ് കന്യാസ്ത്രീ ചുരിദാർ ഇട്ടാൽ എന്താണ് കുഴപ്പം എന്ന് ചോദിക്കുന്നത്.

### ഒരു കനേഡിയൻ ഉടായിപ്പ്

പ്രമുഖ ഫെമിനിസ്റ്റ്, ജേർണലിസ്റ്റ്, കോളമിസ്റ്റ്, കമ്മ്യൂണിസ്റ്റ്, കനേഡിയൻ അവതാരം സുനിതാ അമ്മായി ഈ വിഷയത്തിൽ ഒരു വീഡിയോ പോസ്റ്റും കൊണ്ട് ഇറങ്ങിയിട്ടുണ്ട്. അതിൽ അവരുടെ അറിവില്ലായ്മ വളരെ വ്യക്തമാണ്. ആധികാരികതയെക്കുറിച്ച് ആണെങ്കിൽ ഒന്നും പറയുകയും വേണ്ട. കോപ്പിയടിയും നുണപറച്ചിലും അല്ലാതെ മറ്റെന്തെങ്കിലും അറിയാമോ. സ്നേഹ എന്ന സ്ത്രീയുടെ ഒരു ഇൻറർവ്യൂ കോപ്പിയടിച്ച് സ്വന്തം പേരിൽ

## കവർ സ്റ്റോറി

പ്രസിദ്ധീകരിച്ചതിനെ കുറിച്ചുള്ള വീഡിയോ വളരെ പ്രസിദ്ധമാണല്ലോ. ശ്രീധരൻ പിള്ളയുടെ ഭാര്യ ക്രിസ്ത്യാനിയാണ് എന്ന് പടച്ചുവിട്ട് വർഗ്ഗീയത ഉണ്ടാക്കാൻ നോക്കിയതിൽ അൻപതുലക്ഷം രൂപ നഷ്ടപരിഹാരം ആവശ്യപ്പെട്ടു കൊണ്ടുള്ള കേസ് കോടതിയിൽ നടക്കുന്നു. വെറുതെ പ്രശസ്തി പിടിച്ചുപറ്റാൻ ഓരോ വേഷംകെട്ടലുകൾ.

### പുരയ്ക്കലെ 'കള'

വിളയാണെന്ന് തെറ്റിദ്ധരിപ്പിച്ച് ഒരു കള തഴച്ചുവളരുന്നു. അത് എങ്ങനെ കളയാകും എന്നാണ് പലരും ചോദിക്കുന്നത്. പുസ്തകം എഴുതുന്നതും ഡ്രൈവിംഗ് പഠിക്കുന്നതും ഇത്ര തെറ്റാണോ? എന്നാൽ അവ തന്റെ സന്യാസ സമൂഹത്തിലെ നിയമങ്ങൾക്ക് വിധേയമായിട്ടല്ലാ ചെയ്തത് എന്നതാണ് അതിലെ തെറ്റ്. പലർക്കും ഇത് മനസ്സിലാകാതെ പോകുന്നു. ഇന്ത്യ ഒരു സ്വതന്ത്രരാജ്യം അല്ലേ ഇവിടെ എന്തുകൊണ്ട് പാടില്ല എന്ന ചോദ്യം ന്യായം. ഇന്ത്യ ഒരു സ്വതന്ത്ര രാജ്യം എന്ന് അവകാശപ്പെടുമ്പോഴും ഇവിടുത്തെ ഒരു ഉയർന്ന സർക്കാർ ഉദ്യോഗസ്ഥന് സർക്കാരിന്റെ അനുവാദമില്ലാതെ പുസ്തകം പ്രസിദ്ധീകരിക്കാനോ, ഏതെങ്കിലും കോഴ്സുകൾ പഠിക്കാനോ, പ്രൈവറ്റ് പ്രാക്ടീസ് നടത്താനോ അനുവാദമുണ്ടോ. സ്രാവുകൾക്കൊപ്പം നീന്തുമ്പോൾ എന്ന പുസ്തകം എഴുതിയതതിനും, സർവീസിൽ ആയിരിക്കുമ്പോൾ ഒരു പ്രൈവറ്റ് സ്ഥാപനത്തിന്റെ ശമ്പളം വാങ്ങി ജോലി ചെയ്തു എന്ന പേരിലും ജേക്കബ് തോമസ് ഐപിഎസിനെ എതിരെ കേസ് എടുത്ത് സസ്പെൻഡ് ചെയ്തത് സ്വാതന്ത്ര ഇന്ത്യയിലെ കേരളസംസ്ഥാനത്ത് തന്നെയല്ലേ. സർക്കാരിന്റെ സംവിധാനങ്ങൾ പോലെ തന്നെയാണ് സഭയുടെയും.

മാധ്യമങ്ങൾ കുറ്റാരോപണങ്ങളെയും കുറ്റകൃത്യങ്ങളെയും തമ്മിൽ കൂട്ടി കുഴച്ച് ജനങ്ങളിൽ ആശയക്കുഴപ്പം ഉണ്ടാക്കുകയാണ്. എന്തുകൊണ്ട് ബിഷപ്പ് ഫ്രാങ്കോ ശിക്ഷിക്കപ്പെട്ടില്ല? കാരണം അദ്ദേഹത്തിനെതിരെ ഇപ്പോഴും ആരോപണങ്ങൾ മാത്രമാണ് നിലനിൽക്കുന്നത് തെളിവുകളുണ്ടെങ്കിൽ പുറത്തുവന്നിട്ടില്ല. എന്തുകൊണ്ട് സിസ്റ്റർ ലൂസിക്കെതിരെ നടപടി എടുക്കുന്നു? കാരണം സന്യാസ വ്യതങ്ങൾ മൂന്നിൽ രണ്ടും ലംഘിച്ചതിന് പൂർണമായ തെളിവുകളുണ്ട്. ദാരിദ്ര്യ വ്രതത്തിന് വിരുദ്ധമായി സ്വകാര്യ വാഹനവും സ്വകാര്യ സമ്പാദ്യവും നിലനിർത്തുന്നു. അനുസരണത്തിന് വിരുദ്ധമായി അനേക കാര്യങ്ങൾ ചെയ്തിരിക്കുന്നു. നിഷേധിക്കാനാവാത്ത ഒരു നീണ്ട ലിസ്റ്റ് തന്നെയുണ്ട്. സന്യാസ വസ്ത്രത്തെ പോലും അവഹേളിക്കുന്നു. ശിരോവസ്ത്രം മാറ്റണമെന്ന നിർബന്ധത്തിനു വഴങ്ങാതെ മെഡിക്കൽ എൻട്രൻസ് പരീക്ഷ ഉപേക്ഷിച്ച് മടങ്ങിയ ഒരു കൊച്ചു കന്യാസ്ത്രീയുടെ മുമ്പിലൂടെ ചുരിദാറുമിട്ട് വേഷംകെട്ട് കാണിക്കുവാൻ ഇവർക്ക് ലജ്ജയില്ലാതെ പോയല്ലോ. ചാനലുകാർ ആരോപിക്കുന്നതു പോലെ സമരത്തിൽ പങ്കെടുത്തതിനല്ല തന്റെ സന്യാസ സമൂഹത്തിന്റെ നിയമങ്ങൾ അനുസരിക്കാത്തതിനാണ് സി.ലൂസി അച്ചടക്ക നടപടി നേരിടുന്നത്.

### ഉപസംഹാരം

ചാനലുകാർ തോളത്തെടുത്ത് വെക്കുമ്പോഴും വിശ്വാസികൾ ഇവരെ നോക്കി വിലപിക്കുകയാണ്. അൽഫോൻസാമ്മയെയും റാണി മരിയയെയും പോലെയുള്ള



വിശുദ്ധരും രക്തസാക്ഷികളും ഉത്ഭവിച്ച എഫ്സിസി സന്യാസിനി സമൂഹത്തിൽ ആണല്ലോ ഇവരും തുടരുന്നത്. എഫ്സിസി എന്ന മനോഹരമായ ആരാമത്തിൽ ഈ കള എങ്ങനെ വന്നു. 'വേലക്കാർ ചെന്ന് വീട്ടുടമസ്ഥനോടു ചോദിച്ചു:യജമാനനേ, നീ വയലിൽ, നല്ല വിത്തല്ലേ വിതച്ചത്? പിന്നെ കളകളുണ്ടായത്എവിടെ നിന്ന്?

അവൻ പറഞ്ഞു: ശത്രുവാണ് ഇതുചെയ്തത്.' (മത്തായി 13 : 27-28)

കവർ സ്റ്റോറി

# ചില പാഴാക്കലുകൾ



മേരി കരിസ്മ ജോർജ്ജ്

"നിങ്ങൾ എന്നെ തെരഞ്ഞെടുക്കുകയല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുക്കുകയാണ് ചെയ്തത്. നിങ്ങൾ പോയി ഫലംപുറപ്പെടുവിക്കുന്നതിനും, നിങ്ങളുടെ ഫലം നിലനിൽക്കുന്നതിനും വേണ്ടി ഞാൻ നിങ്ങളെ നിയോഗിച്ചിരിക്കുന്നു. തന്മൂലം നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോട് ചോദിക്കുന്നതെന്തും അവിടുന്ന് നിങ്ങൾക്ക് നൽകും" (യോഹന്നാൻ 15:16)

അതെ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവരാണ് സന്യാസിമാർ. എ.ഡി 3-ാം നൂറ്റാണ്ടിൽ സന്യാസം ക്രിസ്തുമതത്തിൽ വേരുവച്ച ഈജിപ്താണ് ക്രൈസ്തവ സന്ന്യാസത്തിന്റെ പിള്ളത്തൊട്ടിൽ. സന്യാസം എന്നത് ക്രിസ്തീയതയുടെ ആന്തരീക സ്വഭാവം വെളിപ്പെടുത്തുന്നതാണ്. അനുസരണം, ബ്രഹ്മചര്യം, ദാരിദ്ര്യം എന്നീ വ്രതങ്ങളിലൂടെയുള്ള സമ്പൂർണ്ണ സമർപ്പണം വഴി പരമമായ ദൈവസ്നേഹത്തിനും മനുഷ്യസ്നേഹത്തിനുമായി സന്യസ്തർ പ്രതിഷ്ഠിതരായിരിക്കുന്നു.

ദൈവവിളിക്ക് അർഹരായ എല്ലാവരുംതന്നെ ദൈവത്തോട് ചേർന്ന് നിന്ന് ദൈവത്തിന്റെ മുൾക്കിരീടം ജീവിതത്തിലൊരിക്കലെങ്കിലും ശിരസ്സിൽ ചൂടിയവരാണ്. ദൈവത്തോട് അടുക്കുന്തോറും ചില സഹനങ്ങൾ നമ്മൾ അനുഭവിച്ചേ മതിയാകൂ. ചില നൊമ്പരങ്ങളും അടിച്ചമർത്തലുകളും തരണം ചെയ്താൽ മാത്രമേ 'ദൈവവിളി' എന്ന വാക്കിന് ഒരു പൂർണ്ണത ലഭിക്കുകയുള്ളൂ. ദൈവത്തോട് ചേർന്ന് നിന്ന് എല്ലാ സഹനങ്ങളും സന്തോഷത്തോടെ ഏറ്റുവാങ്ങിയവരാണ് ഞാൻ കാണുന്ന കന്യാസ്ത്രീകൾ. അവർ സഹനപുത്രികളായി എല്ലാവരെയും സ്നേഹിച്ചും ശുശ്രൂഷിച്ചും കഴിയുന്നു. അവർ എല്ലാം തന്നെ തങ്ങളിൽ ഏൽപിക്കപ്പെട്ട ദൗത്യം വളരെ ഭംഗിയായി ചെയ്യുന്നു. ഒരു സഭയോട് ചേർന്ന് പ്രവർത്തിക്കുന്നവർ, സഭയുടെ എല്ലാ നിർദേശങ്ങളും അനുസരിച്ച്, ഈശോയുടെ മണവാട്ടിയായി വസിക്കുന്നതാണ് ഈശോയ്ക്ക് ഏറെ ഇഷ്ടം. ഈശോയോട് ഒട്ടി നിൽക്കണമെങ്കിൽ അങ്ങേയറ്റം താഴ്മയുള്ളവർ ആയിരിക്കണമെന്ന് നമ്മെ പഠിപ്പിക്കുന്നത് സന്യസ്തരാണ്.

പലപ്പോഴും പലരും ചോദിക്കുന്ന ചോദ്യമാണ് എന്തിന് വേണ്ടിയാണ് ഈ പാഴാക്കലുകൾ? കുടുംബജീവിതത്തിന്റെ സന്തോഷവും, ലോകജീവിതത്തിന്റെ സുഖങ്ങളും ഒഴിവാക്കികൊണ്ട് ഈ നാല് മതിൽക്കെട്ടിനുള്ളിൽ ഒതുങ്ങുന്നതാണോ ഈ ജീവിതം? ഈ ചോദ്യത്തിനുള്ള മറുപടിയാണ് വി.അൽഫോൻസാമ്മ, വി.മദർ തെരേസ, സിസ്റ്റർ റാണി മരിയ ഇവരെ പോലെയുള്ള അമൂല്യ രത്നങ്ങളുടെ ജീവിതം.

അൽഫോൻസാമ്മ സ്വന്തം സൗന്ദര്യം നശിപ്പിച്ച്

## കവർ സ്റ്റോറി



വിവാഹത്തിൽ നിന്ന് രക്ഷപ്പെടുവാൻ വേണ്ടി ഉമിത്തീയിൽ ചാടിയ വ്യക്തിയാണ്. ഒരു പക്ഷെ മറ്റുള്ളവർക്ക് തോന്നാം അവർ ഒരു മണ്ടിയാണെന്ന്. എന്നാൽ ഒരു മഠത്തിന് നാലു ചുവരുകൾക്കപ്പുറം അറിയപ്പെടാതിരുന്ന സഹന പുത്രിയായ അൽഫോൻസാമ്മ ഇന്ന് ഭാരതത്തിന്റെ ആദ്യത്തെ വിശുദ്ധ യായി മാറി.

മിഷണറീസ് ഓഫ് ചാരിറ്റിയുടെ സ്ഥാപകയായ മദർ തെരേസ കുഷ്ഠരോഗികൾക്കായി തന്റെ ജീവിതം ഉഴിഞ്ഞു വച്ചത് മറ്റുള്ളവർക്കെല്ലാം മാതൃകയാണ്.

ഈശോയ്ക്ക് വേണ്ടി രക്തസാക്ഷിത്വം വഹിച്ച ഒരു സമർപ്പിത ആണ് ഇൻഡോറിലെ റാണി എന്നറിയപ്പെട്ടിരുന്ന ദരിദ്രരുടെ അമ്മയായ സിസ്റ്റർ റാണി മരിയ. ആ ജീവിത പ്രവർത്തനങ്ങളുടെ അടിസ്ഥാനംതന്നെ സുവിശേഷ മൂല്യ ങ്ങളാണ് .സഹനത്തിലൂടെയും ത്യാഗത്തിലൂടെയും കടന്നു പോകുന്ന ഒരു ജീവിതമാണ് നമുക്ക് ഇവരിലൂടെ കാണാൻ സാധിക്കുന്നത്.

“ക്രൂരമായ കൊടുങ്കാറ്റിലും പത്രോസിന്റെ നൗക മുങ്ങുകയില്ല” എന്ന ഫ്രാൻസിസ് മാർപാപ്പ പറഞ്ഞതുപോലെ ഒന്നോ രണ്ടോ സന്യസ്തർ വിചാരിച്ചാൽ തകർന്നു പോകുന്നതല്ല ക്രൈസ്തവ സന്യാസിനി സമൂഹം. ഏതു കൊടുങ്കാറ്റിനെയും തരണം ചെയ്യാൻ തക്കശേഷിയുള്ള ഒരു അടിത്തറയാണ് ഈ സന്യാസിനി സമൂഹത്തിനുള്ളത്. എന്നാൽ വെല്ലുവിളികൾ നിറഞ്ഞ ഒരു കാലഘട്ടത്തിലാണ് നാം ഇന്ന് ജീവിക്കുന്നത് നാടോടുമ്പോൾ നടുവേ ഓടണം എന്ന ചൊല്ലിന് പിന്നാലെ പായുന്ന ഇന്നത്തെ ചില സന്യാസിനിമാരുടെ സമീപന രീതിയോടാണ് ഒരു യൂത്ത് എന്ന നിലയിൽ എന്നിക്ക് യോജിക്കാൻ കഴിയുന്നില്ല. “Obey is better than Sacrifise” (1Sammuel 15.22) എന്ന തിരുവചനം ഇവർ ബോധപൂർവ്വം വിസ്മരിച്ചത് ആകാം.

സമൂഹമാധ്യമങ്ങളിൽ ഇന്ന് പ്രചരിച്ചുവരുന്ന ആനു കാലിക പ്രസക്തമായ സന്യസ്തരുടെ അനുസരണ ലേഖനത്തോട് ഇതര മതസ്ഥർ പോലും പ്രതികരിക്കുന്നത് ഏറെ ചിന്തനീയമാണ്. അവർക്ക് ആകാമെങ്കിൽ എന്തുകൊണ്ട് എനിക്ക് ആയിക്കൂടാ എന്ന ചോദ്യത്തിന് യാതൊരു പ്രസക്തിയുമില്ല. ഒരു വ്യക്തി ഒരു സന്യാസിനി സമൂഹത്തിൽ ജീവിക്കുമ്പോൾ അതിലെ നിയമങ്ങൾ പാലിക്കാൻ ബാധ്യസ്ഥരാണ്. അതൊരു പാഴാക്കൽ അല്ല. എന്തിനുവേണ്ടി ജീവിതം പാഴാക്കുന്നു എന്ന മാനുഷിക ചോദ്യത്തിനുള്ള ഉത്തരം ‘ക്രിസ്തുവിനുവേണ്ടി പാഴാക്കുന്നതൊന്നും പാഴാകുന്നില്ല’

### മോൺ. ഡോ. ജോൺസൺ കൈമലയിലിന് കോറെപ്പിസ്കോപ്പ പദവി



തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികനായ മോൺ. ഡോ. ജോൺസൺ കൈമലയിലിന് സഭയുടെ തലവനും പിതാവുമായ മോറൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി ആദരിച്ചു. അദ്ദേഹത്തിന്റെ പൗരോഹിത്യ രജത ജൂബിലിയോടനുബന്ധിച്ച് മാതൃ ഇടവകയായ അഞ്ചൽ സെന്റ് മേരിസ് മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ നടന്ന അനുമോദന സമ്മേളനത്തിനിടയിലാണ് കാതോലിക്കാ ബാവാ ഇക്കാര്യം പ്രഖ്യാപിച്ചത്. റോമിലെ പൗരസ്ത്യ തിരുസംഘത്തിൽ അദ്ദേഹം സാർവത്രികസഭയ്ക്കും മലങ്കര കത്തോലിക്കാ സഭയ്ക്ക് പ്രത്യേകിച്ചും നൽകിയ ശുശ്രൂഷകൾക്കുള്ള അംഗീകാരമായിട്ടാണ് ഈ പദവി നൽകുന്നതെന്ന് ബാവ പറഞ്ഞു.

കവർ സ്റ്റോറി



ജിൻസി ജോസഫ്

# ഈശോയുടെ മണവാട്ടി എനിക്ക് ആര്?

ആത്മീയ ജീവിതം സ്വീകരിച്ച് സ്വജീവിതം ദൈവത്തിനായി സമർപ്പിച്ച് ഈശോയെ നെഞ്ചോട് ചേർത്ത വരാണ് ഈശോയുടെ മണവാട്ടിമാർ അഥവാ കന്യാസ്ത്രീകൾ. ആത്മസമർപ്പണവും പ്രാർത്ഥനയും തങ്ങളുടെ ജീവിതമാക്കി മാറ്റി അവർ നമുക്കുചുറ്റും നമ്മളോടൊപ്പം ജീവിക്കുന്നു. തിരുവസ്ത്രം അണിഞ്ഞ അവരുടെ ജീവിതം പ്രാർത്ഥനയുമായി മഠങ്ങളിലും പള്ളികളിലും മാത്രമായി ഒതുങ്ങി കൂടുന്ന ഒന്നാണ് എന്നായിരുന്നു എന്റെ ചെറുപ്രായത്തിൽ ഞാൻ മനസ്സിലാക്കിയിരുന്നത്. ഒരുപക്ഷേ അത് എന്റെ മാത്രം ധാരണ അല്ലായിരിക്കണം. ഈ സമൂഹത്തിന്റെ ഒരു പരിധിവരെയുള്ള ധാരണയും അതു തന്നെയാകാം. ഞാൻ വളരെ കൗതുകത്തോടെയായിരുന്നു അവരുടെ ജീവിതത്തെ നോക്കി കണ്ടിരുന്നത്. ഒരുപാട് ചോദ്യങ്ങൾ എന്റെ ജീവിതത്തിൽ അലയടിച്ചിരുന്നു. ഈശോയുടെ മണവാട്ടിമാർ ആരാണ്? അവർ മറ്റുള്ളവർക്ക് ആരാണ്? അങ്ങനെ അനേകായിരം ചോദ്യങ്ങൾ.

ഒരു ക്രിസ്തീയ കുടുംബത്തിൽ ജനിച്ച് വളർന്ന് ദൈവവിളി ലഭിച്ച് ആ വിളിയ്ക്കനുസരിച്ച് ഈശോയ്ക്കായി തങ്ങളുടെ ബാക്കി ജീവിതം മുഴുവൻ നൽകുന്നവർ ആണ് ഈശോയുടെ മണവാട്ടിമാർ. അങ്ങനെ എല്ലാവർക്കും ലഭിക്കുന്ന ഒരു സൗഭാഗ്യം അല്ല ആ ജീവിതം. അവരോടൊപ്പം ഉള്ള കുറച്ചു വർഷങ്ങളിൽ ആണ് ഞാൻ കൂടുതലായി അവരെ മനസ്സിലാക്കാൻ തുടങ്ങിയത്. ഒരു അമ്മയുടെ സ്നേഹവും കരുതലും തന്നിരുന്നു ആ മണവാട്ടിമാർ. വിദ്യാഭ്യാസ രംഗങ്ങളിലായാലും ആതുരസേവനങ്ങൾ തുടങ്ങി അനവധി മേഖലകളിൽ അവരുടെ പങ്കാളിത്തം വളരെ വലുതാണ്. അതിലൂടെ ഈ ലോകത്തിന്റെ ഇരുട്ടിനെ പ്രകാശമാക്കി തീർക്കുവാൻ അവർക്ക് സാധിക്കുന്നു. അനുഭവങ്ങൾകൊണ്ട് നമ്മളെക്കാൾ ഒക്കെ ഏറെ സമ്പന്നരാണവർ. എന്റെ ആത്മീയ വളർച്ചയിലും എന്റെ ജീവിതത്തിന്റെ പല സന്ദർഭങ്ങളിലും കരുത്തേകിയ അവർ ശരിക്കും എനിക്ക് മാലാഖമാർ ആയിരുന്നു. ഒരിക്കൽ ഞാൻ എന്റെ ദൈവാലയത്തിലെ കന്യാസ്ത്രീയോട് ചോദിക്കുകയുണ്ടായി സിസ്റ്ററിന്റെ ജീവിതം ഒന്നു പങ്കുവയ്ക്കാമോ എന്ന്. ആ ചോദ്യം കേട്ട ഉടനെ സിസ്റ്ററിന്റെ സന്തോഷം ആ മുഖത്ത് പ്രതിഫലിച്ചു കാണാമായിരുന്നു. വാക്കുകൾക്ക് അതീതമായിരുന്നു സന്തോഷം. കുട്ടികളെയും മുതിർന്നവരെയും യുവജനങ്ങളെയും ഒരുപോലെ നയിക്കുവാനുള്ള ഒരു അതുല്യ കഴിവാണ് ഈശോയുടെ മണവാട്ടിമാർക്ക് ഉള്ളത്. ഏത് പ്രായക്കാരെയും അവരുടെ ചിന്താഗതികൾ മനസ്സിലാക്കി അവർക്ക് വേണ്ട മാർഗ്ഗനിർദ്ദേശം നൽകി മുന്നോട്ടു നയിക്കുന്നു അങ്ങനെ അവരുടെ ജീവിത യാത്ര തുടർന്നു കൊണ്ടേയിരിക്കുന്നു.



ആനുകാലിക ലോകം

ബോബി ഏബ്രഹാം

# കേരളത്തിനാവശ്യം പുതിയ വികസന മാതൃക

വിഖ്യാത ചലച്ചിത്രകാരനായിരുന്ന അകിരോ കുറോസോവയുടെ മനോഹരമായ സിനിമകളിലൊന്നാണ് ഡ്രീംസ്. എട്ടു ചെറു സിനിമകൾ ചേർന്നതാണിത്. അതിൽ വില്ലേജ് ഓഫ് ദ് വാട്ടർ മിൽസ് എന്ന ഹ്രസ്വചിത്രത്തിൽ ഒരു ഗ്രാമവും അതിലെ ജനങ്ങളും അവിടേക്കെത്തുന്ന ഒരു സഞ്ചാരിയെയുമാണ് ചിത്രീകരിച്ചിരിക്കുന്നത്. മനോഹരമായ ഗ്രാമം. വൈദ്യുതിയേ ഇല്ല. അവിടെ കണ്ട ഗ്രാമീണനോട് കാര്യങ്ങൾ സംസാരിക്കുകയാണ് സഞ്ചാരി. അതിനിടയിൽ അയാൾ വൃദ്ധനായ ഗ്രാമീണനോടു ചോദിക്കുന്നു, സന്ധ്യയാകുന്നല്ലോ. ഇവിടെ വിളക്കുകൾ ഇല്ലേ. അതിനു ഗ്രാമീണന്റെ മറുപടി രസകരമാണ്. ദ് നൈറ്റ് ഇസ് സപ്പോസ്ഡ് ടു ബി സോ. (രാത്രി അങ്ങനെയായിരിക്കാൻ വേണ്ടിയാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്). വികസനത്തിന്റെ വലിയ തേരിൽ ഓടുന്ന ആധുനിക സമൂഹത്തെ ചില യാഥാർഥ്യങ്ങൾ ഓർമിപ്പിക്കുകയാണ് കുറസോവ ഈ ചിത്രത്തിലൂടെ.

എന്താണ് യഥാർഥ വികസനം എന്ന ചോദ്യത്തിലേക്ക് നമ്മൾ വീണ്ടും എത്തുകയാണ്. കഴിഞ്ഞ വർഷം കേരളം സവിശേഷമായ കാലാവസ്ഥയെ ആണ് അതിജീവിച്ചത്. അതിരൂക്ഷമായ മഹാപ്രളയത്തിൽ കേരളം തകർന്നടിഞ്ഞത് 2018 ഓഗസ്റ്റിലായിരുന്നു. കുറച്ചുവർഷങ്ങൾക്കു മുമ്പുവരെ പത്തനംതിട്ടയിൽ പോലും ഒക്ടോബറിലെ രാത്രികൾ തണുപ്പുള്ളതായിരുന്നു. എന്നാൽ അടുത്തകാലത്തായി ആ തണുപ്പെത്തുന്നത് ഡിസംബറിലായി മാറി. എന്നാൽ ഇത്തവണ ഡിസംബറിലെ രാവുകളിലും വലിയ തണുപ്പൊന്നുമില്ലായിരുന്നു. പണ്ടൊക്കെ ഡിസംബറിലെ പ്രഭാതങ്ങളിൽ കരിയില കൂട്ടിയിട്ടു കത്തിച്ചു തീകായാനിരിക്കുന്ന ഗ്രാമീണരെ എവിടെയും കാണാമായിരുന്നു. ഒടുവിൽ തണുപ്പെത്തിയത് പുതുവർഷം പിറന്നശേഷമായിരുന്നു. അത് പക്ഷേ സാധാരണ ഉണ്ടാകാറുള്ള സുഖകരമായ കുളിരല്ലായിരുന്നു. പ്രഭാതങ്ങളിൽ സാധാരണ പതിവില്ലാത്ത കൊടുംതണുപ്പ്. ധ്രുവങ്ങളിൽ നിന്നുള്ള തണുത്ത കാറ്റ് ഡക്കാനും സഹ്യപർവതവും കടന്നു നമ്മുടെ നാട്ടിലേക്കും ആഞ്ഞുവീശുന്നു എന്ന് വിദഗ്ധർ പറയുന്നു. ഒരു കോട്ടപോലെ കൊടുംതണുപ്പിൽ നിന്നും കൊടും ചൂടിൽ നിന്നും നമ്മളെ രക്ഷിച്ചുനിർത്തിയിരുന്ന സഹ്യപർവതം ഇന്ന് നാശോന്മുഖമായിക്കൊണ്ടിരിക്കുന്നതിന്റെ തെളിവാണ് ഈ കൊടും തണുപ്പ് എന്നു കരുതേണ്ടിവരും. സഹ്യപർവതത്തിൽ ആരുവാമൊഴിയിലും പാലക്കാട്ടും ആണ് മുമ്പ് രണ്ടു വിടവുകൾ ഉണ്ടായിരുന്നതെങ്കിൽ ഇന്ന് വിടവുകളുടെ എണ്ണം വർധിച്ചു. മുഖ്യകാരണം വനനശീകരണവും വൻ പാറമടകളും തന്നെ. മഹാപ്രളയത്തെ അതിജീവിച്ച സംസ്ഥാനം ഇനി നേരിടാൻ പോകുന്നത് അതിവരൾച്ചയെ ആണെന്ന സൂചനയും പുറത്തുവന്നിട്ടുണ്ട്. പകൽ കൊടും ചൂടും രാത്രിയിൽ കൊടും തണുപ്പും മരുഭൂവത്കരണത്തിന്റെ തുടക്കമാണെന്ന് അഭിപ്രായപ്പെടുന്നവരും ഉണ്ടെന്നതും മറക്കരുത്.

ചുരുക്കത്തിൽ ദൈവത്തിന്റെ സ്വന്തം നാട് എന്ന് നമ്മൾ അഭിമാനത്തോടെ പറയുന്ന കേരളം ഈ പച്ചപ്പോടെ എത്രകാലം നിലനിൽക്കും എന്ന ആശങ്ക ഉയർന്നുതുടങ്ങിയിട്ടുണ്ട്. ഈ അവസ്ഥയിലേക്ക് എങ്ങനെ എത്തിച്ചേർന്നു എന്നു പരിശോധിക്കുമ്പോൾ വിരലുകൾ തിരിയുന്നത് നമുക്കുനേരെ തന്നെയാണ്. അറിഞ്ഞോ അറിയാതെയോ നമ്മൾ സ്വയം അടിച്ചേൽപിച്ച പാശ്ചാത്യ വികസന മാതൃകകളും നിർമാണ മാതൃകകളും നമുക്കു വിനയായി മാറുന്നു എന്ന സത്യം ഇനിയെങ്കിലും നമ്മൾ തിരിച്ചറിയണം. ഇത്തരം വികസന മാതൃകകൾ സ്വീകരിക്കുമ്പോഴാണ് നമുക്ക്

പ്രകൃതിയെ ഇത്രയേറെ ചൂഷണം ചെയ്യേണ്ടിവരുന്നത്. പക്ഷേ കേരളം ഇപ്പോൾ എത്തിനിൽക്കുന്നിടത്തുനിന്ന് ഒരു തിരിച്ചുപോക്ക് എളുപ്പമല്ല എന്ന യാഥാർഥ്യവും ഉൾക്കൊള്ളണം. ഇപ്പോഴുള്ളതിന്റെ നല്ല വശങ്ങൾ നിലനിർത്തിക്കൊണ്ട് മോശം വശങ്ങളെ എങ്ങനെ ഒഴിവാക്കാമെന്നതായിരിക്കണം ചിന്ത.

ഇന്ത്യയെന്ന മാഹാരാജ്യത്തിന്റെ ഭാഗമാണെങ്കിലും ഒരു സംസ്ഥാനം എന്ന നിലയിൽ നമ്മുടെ വിഭവങ്ങൾ പരിമിതമാണ്. എന്നാൽ ജനസാന്ദ്രതയിൽ ഏറെ മുന്നിലും. സാമ്പത്തികമായും ഏറെ മുന്നിലാണെന്നതിനാലും ലോകം ഏറെ കണ്ടവരാണെന്നതിനാലും വീടുകളുടെ നിർമാണത്തിലാണ് നമ്മുടെ നാട്ടിൽ ഏറ്റവും വലിയ വിപ്ലവമുണ്ടായത്. 50 വർഷം പിന്നിലോട്ടുപോയാൽ നമ്മുടെ വീടുകൾ നിർമിച്ചിരുന്നത് ചുറ്റുപാടുനിന്നു ലഭിക്കുന്ന സാധനങ്ങൾ കൊണ്ടായിരുന്നു. പ്രകൃതിവിഭവങ്ങൾ കൊണ്ടുതന്നെയായിരുന്നു നിർമാണം എങ്കിലും അവ പ്രകൃതിക്ക് ദോഷം ചെയ്യാതെ തന്നെ പ്രകൃതിയിലേക്കു മടങ്ങുന്നവയുമായിരുന്നു. പ്രധാനമായും മരവും മൺകട്ടയും ഓലയും ആയിരുന്നു ഉപയോഗിച്ചിരുന്നത്. പിന്നീട് ഓല ഓടിനു വഴിമാറിയെങ്കിലും മരം പ്രധാനമായിതന്നെ നിന്നു. സിമന്റിനു പകരം കുമ്മായമായിരുന്നു. എന്നാൽ കോൺക്രീറ്റിന്റെ വരവോടെ സംഗതി മാറി. ചുവരുകൾക്ക് ഇഷ്ടികയും വേണ്ടിവന്നു. മുമ്പ് വലിയ വീടുകൾ വച്ചിരുന്നത് ധനികർ മാത്രമായിരുന്നെങ്കിൽ സാധാരണക്കാരും വലിയ വീടുകളുടെ പിന്നാലെ പോയി. മാത്രമല്ല, ആവശ്യത്തിലേറെ വലിപ്പത്തിൽ വീട് വയ്ക്കുന്നത് പ്രൗഢിയുടെ ചിഹ്നവും ആയി മാറി. ബാങ്ക് ലോൺ സുലഭമായതോടെ ധനസമാഹരണം എന്ന കടമ്പയും കടക്കാമെന്നായി. ഇത് ആദ്യം പ്രതിഫലിച്ചത് പാറമടകളിലും പുഴകളിലും ആണ്. പണ്ട് പാറമടകളിൽ നിന്ന് പാറയും അവിടെ പൊട്ടിച്ചുണ്ടാക്കുന്ന മെറ്റലും പോയിരുന്നത് റോഡുകൾക്കും സർക്കാർ കെട്ടിടങ്ങൾക്കും ആയിരുന്നു പ്രധാനമായും. പുഴയിലെ മണലിന്റെ സ്ഥിതിയും അങ്ങനെ തന്നെയായിരുന്നു. ഒരു പാറമടയിൽ നിന്ന് വളരെ കുറഞ്ഞ അളവിലേ പാറ പൊട്ടിച്ചിരുന്നുള്ളു. പുഴയിൽ നിന്നു മണൽവാരിയിരുന്നതും അങ്ങനെ തന്നെ. എന്നാൽ നിർമാണ വിപ്ലവം വന്നതോടെ നിലവിൽ എടുത്തിരുന്ന അളവിൽ പ്രകൃതിവിഭവങ്ങൾ എടുത്താൽ പറ്റില്ലെന്നായി. അതോടെ പാറമട എന്നാൽ വൻ സാമ്പത്തിക നിക്ഷേപം വേണ്ട മേഖലയായി. വലിയ യന്ത്ര സംവിധാനങ്ങളോടെ പാറ പൊട്ടിച്ചു തള്ളുന്നു. നിയമപരമായും അല്ലാതെയും പാറമടകൾ പ്രവർത്തിക്കുന്നു. പുഴയിലെ മണലെല്ലാം വാരിത്തീർന്നതോടെ പുഴകൾക്ക് ജലത്തെ പിടിച്ചുനിർത്താനുള്ള ശേഷി ഇല്ലാതായി. പുഴകൾ മരിച്ചുതുടങ്ങി. മണൽ എടുക്കുന്നത് നിരോധിച്ചതോടെ പാറ പൊട്ടിച്ചു മണൽ ഉണ്ടാക്കാൻ തുടങ്ങി. അതും ബാധിച്ചത് പശ്ചിമഘട്ടത്തെ തന്നെ.

ഇതിനൊപ്പം പാടം നികത്തൽ കൂടി ആയപ്പോൾ ഒരുവശത്ത് കുന്നുകൾ ഇടിഞ്ഞുതീരാൻ തുടങ്ങി. മറുവശത്ത് വലിയ ജലസംഭരണികൾ പോലെ പ്രവർത്തിച്ചിരുന്ന പാടങ്ങൾ ഇല്ലാതാകാനും തുടങ്ങി. കൃഷിനാശം മാത്രമല്ല, വരൾച്ചയും ഇതിന്റെ അനന്തരഫലമാണ്. അടുത്ത കാലത്തുണ്ടായ വലിയ വെള്ളപ്പൊക്കത്തിന് ഒരുകാരണം അധികമായെത്തിയ വെള്ളത്തിന് പരന്നൊഴുകാനും മണ്ണിലേക്കു താഴാനും ഇടമില്ലാതായതും കൂടിയാണ്. മഹാപ്രളയവും നമ്മളെ ഒന്നും പഠിപ്പിച്ചില്ലെന്നതാണ് സത്യം. ഇതുവരെയും നിർമാണം സംബന്ധിച്ച്, വികസനം സംബന്ധിച്ച് നമുക്ക് കൃത്യമായ ഒരുനയം ഉണ്ടായിട്ടില്ല. വാസഗൃഹങ്ങൾ ഇത്ര വലുത് അനുവദിക്കേണ്ടതുണ്ടോ, വൈദ്യുതി ഉത്പാദനം പ്രതിസന്ധിയിലാകുന്ന കാലത്തും വലിയ വീടുകൾക്ക് പ്രത്യേകം ട്രാൻസ്ഫോമർ ഉപയോഗിച്ച് വലിയ അളവിൽ വൈദ്യുതി നൽകേണ്ടതുണ്ടോ തുടങ്ങി ഒട്ടേറെ ചോദ്യങ്ങൾ കാലാകാലങ്ങളായി ഉയരുന്നുണ്ട്. എന്നാൽ ഇക്കാര്യത്തിലൊന്നും ഇതുവരെ ഒരു നയം രൂപീകരിക്കാൻ നമ്മുടെ സർക്കാരുകൾക്ക് ആയിട്ടില്ല. ഇത്തവണ ഉണ്ടായ മഹാപ്രളയം അതിനൊരവസരമായിരുന്നു. പ്രകൃതിയെ അമിതമായി ചൂഷണം ചെയ്യുന്നത് ശരിയല്ലെന്ന ബോധ്യം പ്രളയകാലത്ത് കേരളത്തിലെങ്ങും ഉണ്ടായിരുന്നു. അത് ഒരു അവസരമായിരുന്നു. പുതിയൊരു വികസന മാതൃക ആവിഷ്കരിക്കാനും അതു പൂർണതയിലെത്തിക്കാനുമുള്ള അവസരമായിരുന്നു അത്. എന്നാൽ പ്രത്യേകിച്ച് ഒന്നും സംഭവിച്ചില്ലെന്നതു മാത്രമാണ് യാഥാർഥ്യം.

പ്രളയം കഴിഞ്ഞ് അഞ്ചുമാസമായപ്പോഴേക്കും കാര്യങ്ങൾ പഴയപടിയായി. കുന്നിടിക്കലും പാടം നികത്തലും തകൃതിയായി നടക്കുന്നു. കെട്ടിടനിർമാണത്തിലും ആ പഴയ ശൈലി തന്നെ തുടരുന്നു. എന്നാൽ കെട്ടിട നിർമാണരംഗത്ത് ലോകമങ്ങും നൂതന സങ്കേതങ്ങൾ ഉപയോഗിച്ചുതുടങ്ങിയിട്ടുണ്ട്. അതിന്റെ ചില അനുരണനങ്ങൾ നമ്മുടെ നാട്ടിലും ഉണ്ടായിട്ടുണ്ട്. ഉദാഹരണത്തിന് ഇരുമ്പു ചട്ടക്കൂടും ജിപ്സം ബോർഡും മേൽക്കൂരയിൽ കോൺക്രീറ്റിനു പകരം ഷീറ്റും ഒക്കെ ഇവിടെയും ഉപയോഗിച്ചുതുടങ്ങിയിട്ടുണ്ട്. പക്ഷേ ഇതൊന്നും സർക്കാർ ആവിഷ്കരിച്ച എന്തെങ്കിലും നയത്തിന്റെ ഭാഗമായല്ല. മറിച്ച് ജനങ്ങൾ സ്വന്തമായി അന്വേഷിച്ച് കണ്ടെത്തുകയാണ്. എന്നാൽ സർക്കാർ ഭാവി മുന്നിൽകണ്ട് ഒരു നയം ആവിഷ്കരിക്കുകയും ചെയ്തിരുന്നെങ്കിൽ സ്ഥിതി വലിയതോതിൽ മാറിയേനേ. തീർച്ചയായും സ്ഥലലഭ്യത കുറവുള്ള കേരളത്തിൽ ചിലയിടത്തെങ്കിലും പാടം വീടിനായി മാറ്റിവയ്ക്കേണ്ടിവന്നേക്കാം. പക്ഷേ പാടം നികത്താതെ നിർമാണം നടത്താനുള്ള സാങ്കേതിക വിദ്യ എന്തുകൊണ്ട് അവിഷ്കരിക്കാൻ കഴിയുന്നില്ല എന്നു ചിന്തിക്കേണ്ടതുണ്ട്. പല വിദേശരാജ്യങ്ങളിലും അത്തരത്തിൽ നിർമാണ പ്രവർത്തനം നടത്തുന്നുണ്ട്. നദീതീരങ്ങളിലും മറ്റും അവർ നടത്തുന്ന നിർമാണം പ്രകൃതിസൗഹൃദപരമാണ്.

നമ്മുടെ നാട്ടിൽ തന്നെ പരമ്പരാഗത മൺവീടുകൾ ആധുനികരീതിയിൽ പുനരാവിഷ്കരിക്കാനുള്ള ചില ശ്രമങ്ങൾ നടന്നിരുന്നു. യൂജിൻ പണ്ടാല, ശങ്കർ തുടങ്ങിയ ആർക്കിടെക്കുകൾ ആ വഴിക്ക് നീങ്ങിയിരുന്നു. എന്നാൽ അതും ഒരു നയമായി ആവിഷ്കരിച്ചു നടപ്പാക്കുന്നതിനെപ്പറ്റി ഭരണാധികാരികൾ ചിന്തിച്ചില്ല. ഗൃഹനിർമാണത്തിലെ ചെലവ് കുറഞ്ഞാൽ അധികമായി വരുന്ന പണം ഉത്പാദനപരമായ കാര്യങ്ങൾക്കായി വഴിതിരിച്ചുവിടാമെന്നതാണ് മറ്റൊരു കാര്യം. എന്നാൽ ആ വഴിക്കും ചിന്ത പോകുന്നില്ല.

വൈദ്യുതി ഉത്പാദനത്തെപ്പറ്റി പറയുമ്പോഴേക്കും നമ്മുടെ ചിന്ത എത്തിനിൽക്കുക അതിരപ്പള്ളി, സൈലന്റ് വാലി



പോലെയുള്ള വൻ ജലപദ്ധതികളിലേക്കു മാത്രമാണ്. എന്നാൽ സഹസ്രാബ്ദങ്ങൾ കൊണ്ടു രൂപപ്പെട്ടു വരുന്ന വനവും അതിലെ ആവാസ വ്യവസ്ഥയും നശിക്കുന്നത് നമ്മുടെ നിലനിൽപിനെത്തന്നെയാണ് ബാധിക്കുക എന്ന കാര്യം നമ്മൾ മറന്നുപോകുന്നു. പ്രളയകാലം കഴിഞ്ഞിട്ടും ഭരണാധികാരികൾ അതിരപ്പള്ളി വിട്ടിട്ടില്ല. അതാണ് നമ്മുടെ വികസന സങ്കൽപത്തിലെ പ്രശ്നം. എന്തുകൊണ്ട് സൗരോർജം ഇപ്പോഴും നമ്മുടെ പ്രഥമ പരിഗണനയിൽ വരുന്നില്ല എന്ന ചോദ്യം ഏറെ പ്രസക്തമാണ്. ഈ മേഖലയിൽ ഏറെ ഗവേഷണം നടത്തിയിട്ടുള്ള ഡോ. ആർ. വി.ജി. മേനോൻ ഒരിക്കൽ മുന്നോട്ടുവച്ച നിർദേശം നമ്മുടെ നിലവിലുള്ള അണക്കെട്ടുകൾ സൗരവൈദ്യുതി ഉത്പാദന കേന്ദ്രങ്ങൾ കൂടി ആക്കണമെന്നായിരുന്നു. എന്നാൽ ആ നിർദേശത്തിന് എന്തു സംഭവിച്ചുവെന്ന് അറിയില്ല.

ഇപ്പോൾ ഏറ്റവും കത്തിനിൽക്കുന്ന പ്രശ്നം ആലപ്പാട്ടെ കരിമണൽ ഖനനമാണ്. കരിമണൽ നമുക്ക് ആവശ്യമാണ്. രാജ്യത്തിന്റെ സമ്പത്തുതന്നെയാണ് അത്. എന്നാൽ അവിടെ ജീവിക്കുന്ന ജനങ്ങളെ മറന്നുകൊണ്ട് ഖനനം നടത്തുന്നു എന്നിടത്താണ് ഇപ്പോൾ പ്രശ്നം. ഇപ്പോഴത്തെ രീതിയിൽ ഖനനം തുടർന്നാൽ കടലും കായലും ഒന്നായി മാറുമെന്നും കുട്ടനാടിനെ വരെ അതു ബാധിക്കാമെന്നും ആശങ്കപ്പെടുന്നവരുണ്ട്. അത്തരം കാര്യങ്ങളൊക്കെ ശരിയായി പഠിക്കേണ്ട കാര്യമാണ്. എന്നാൽ ഇത്തരം ആശങ്കകളെ ഒക്കെ തൃണവൽ ഗണിക്കുകയാണ് അധികാരികൾ.

ദീർഘദൃഷ്ടിയോടെ പദ്ധതികൾ ആവിഷ്കരിച്ചു നടപ്പാക്കുകയാണ് ഭരണാധികാരികളുടെ കടമ. കേരളത്തെ സംബന്ധിച്ചിടത്തോളം ഏറ്റവും അടിയന്തരമായി വേണ്ടത് വികസനത്തിന്റെ പുനർനിർവചനമാണ്. കൂടുതൽ റോഡുകൾ, കുടുതൽ വാഹനങ്ങൾ, കൂടുതൽ കെട്ടിടങ്ങൾ എന്നിങ്ങനെയുള്ള കാഴ്ചപ്പാടിൽ നിന്ന് ഒരു മാറ്റം അനിവാര്യം. നല്ല വായു, നല്ല വെള്ളം, നല്ല ഭക്ഷണം, സമാധാനപരമായ ജീവിതം എന്നിങ്ങനെ വികസനത്തിന്റെ നിർവചനം മാറേ കാലമാണിത്. ലോകമെങ്ങും ജിഡിപിയുടെ (ഗ്രോസ് ഡൊമസ്റ്റിക് പ്രൊഡക്ഷൻ) അടിസ്ഥാനത്തിൽ വികസനത്തെ നിർവചിക്കുമ്പോൾ ഇന്ത്യയുടെ അയൽരാജ്യമായ ഭൂട്ടാനിൽ വികസനത്തെ നിർവചിക്കുന്നത് ഗ്രോസ് നാഷനൽ ഹാപ്പിനസിന്റെ അടിസ്ഥാനത്തിലാണ്. ആളുകൾ എത്രമാത്രം സന്തോഷവാന്മാരാണ് എന്നതാണ് അതിന്റെ അടിസ്ഥാനം. അതേ. അതിവേഗത്തിന്റെ ഈ പോക്കിൽ നിന്ന് ഒരു തിരിച്ചുപോക്ക് അനിവാര്യമാണ്. വികസനമെന്നാൽ മനുഷ്യരുടെ ചങ്കിടിപ്പ് കൂട്ടുന്നതിനു പകരം സന്തോഷം കൂട്ടുന്നതാവണം. പ്രകൃതിയെ മറന്നുകൊണ്ടല്ല, പ്രകൃതിയെ ഹൃദയസ്ഥാനത്ത് പ്രതിഷ്ഠിച്ചാവണം വികസനം. അതിനുള്ള ചർച്ചകൾ പൂർത്തിയാക്കേണ്ട സമയമാണിത്. അത് അധികാരികൾ തിരിച്ചറിഞ്ഞാൽ കേരളം നവകേരളമാകും. ഈ പച്ചപ്പും പുഴയും മലയും ഒക്കെയാണ് നമ്മുടെ സമ്പത്ത്. ആ സമ്പത്ത് നഷ്ടപ്പെടുത്തിയിട്ട് വേറെ എന്തു നേടിയിട്ടെന്ത്

### മേമ്പൊടി

വികസനത്തിന്റെ പൂക്കാലമായപ്പോൾ രോഗങ്ങളുടെ പൂക്കാലവും കടന്നുവന്നു. ഇന്നു കേരളത്തിലെ സാധാരണക്കാരന്റെ മാത്രമല്ല, സമ്പന്നന്റെ പേടിസ്വപ്നം പോലും ആശുപത്രി വാസമാണ്. ലക്ഷങ്ങൾ കടന്ന് കോടികളിലേക്കാണ് ഇപ്പോൾ ആശുപത്രി ബിൽ കുതിക്കുന്നത്. പത്രം തുറന്നാൽ സഹായാഭ്യർഥനകളുടെ ബഹളമാണ്. സത്യത്തിൽ കേരളത്തിൽ ഇപ്പോൾ വേണ്ടത് സർക്കാർ ചെലവിൽ മികച്ച ആശുപത്രി സൗകര്യങ്ങൾ ഒരുക്കുകയാണ്. ഇപ്പോൾ ഉള്ള സൗകര്യങ്ങൾ ആവശ്യത്തിന്റെ പത്തു ശതമാനം പോലും ആകുന്നില്ല. ആരോഗ്യ ഇൻഷുറൻസിനെക്കുറിച്ച് സർക്കാർ ചിന്തിച്ചു എന്നത് ആശ്വാസകരമാണ്. എന്നാൽ അതോടൊപ്പം സർക്കാർ ആശുപത്രികളുടെ അടിയന്തര നവീകരണവും പ്രളയാനന്തര കേരള പുനർനിർമാണത്തിലെ പ്രധാന ഘടകമാകണം. വിദേശത്ത് ചികിത്സയ്ക്കു പോകുന്ന ഭരണാധികാരികൾ ആ സൗകര്യങ്ങൾ എങ്ങനെ നമ്മുടെ നാട്ടിലും കൊണ്ടുവരാം എന്നു ചിന്തിക്കുമ്പോഴാണ് നവകേരളം ജനിക്കുക.

ദൈവശാസ്ത്ര വിചിന്തനങ്ങൾ

# മാറുന്ന ലോകവും വിശ്വാസവും

ഈ ലക്കം മുതൽ ദൈവശാസ്ത്ര വിഷയങ്ങൾ ക്രമമായി ചർച്ചചെയ്യുന്ന ഒരു പംക്തി ക്രൈസ്തവ കാഹളത്തിൽ ആരംഭിക്കുന്നു. കേൾക്കുമ്പോൾ വിരസമായി തോന്നാം. പക്ഷേ ഇതു തികച്ചും കാലികമാണ്, പ്രസക്തമാണ്. കാരണം വിശ്വാസം യുക്തിസഹജവും, യുക്തി വിശ്വാസത്താൽ ദീപ്തവുമായിരിക്കണം. നാമറിയാത്തയൊന്നിനെ നാം വിശ്വസിക്കുകയില്ല. വിശ്വസിക്കാത്തയൊന്നിനെ സ്നേഹിക്കുകയില്ല. സ്നേഹിക്കാത്തതിനായി ജീവിക്കുകയില്ല. ജീവിക്കാത്തതിനെ സാക്ഷിക്കാനാവില്ല. സാക്ഷിക്കാനാവാത്തതിനായി സമർപ്പിക്കാനുമാവില്ല. ക്രിസ്തീയ ജീവിതായോധനത്തെ കുറെക്കൂടി ശാക്തീകരിക്കുവാനുപകരിക്കുന്ന ദൈവശാസ്ത്ര വിചിന്തനങ്ങൾ, അറിവുകൾ, സങ്കേതങ്ങൾ, വിഷയങ്ങൾ, കഴിവതും ലളിതമായ ഭാഷയിൽ അനുവാചകരിലെത്തിക്കുവാനുള്ള ശ്രമമാണിവിടെ ആരംഭിക്കുക.



റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

### പശ്ചാത്തലം

തിരുസഭയുടെ ചരിത്രത്തിലെ ഒരു നിർണ്ണായകതയായിരുന്നു രണ്ടാംവത്തിക്കാൻ സുനഹദോസ്. "അധുനാധീകരണം" എന്ന അടിസ്ഥാന പ്രമേയം തന്നെ ജനഹൃദയങ്ങളെ സ്വാധീനിച്ചു. സഭയുടെ വാതിലുകളും ജനലുകളും തുറന്നിടപ്പെട്ടു. ലോകത്തെ, അതിന്റെ സങ്കേതങ്ങളെ തുറവിയോടെ സമീപിക്കപ്പെട്ടു. ആധുനികലോകത്തിൽ "ജനതകളുടെ പ്രകാശമായി" യേശുക്രിസ്തു പ്രഘോഷിക്കപ്പെട്ടു. പരിശുദ്ധ സഭ, അമ്മയായും, ഗുരുനാഥയായും ഇന്നിന്റെ വിഷയങ്ങളെ സമീപിച്ചു. മാറ്റത്തിന്റെ അലയൊലികൾ സഭയെ മാത്രമല്ല, അവളിലൂടെ മാനവകുലത്തെ ഒന്നാകെ സ്പർശിച്ചു.

രണ്ടാം വത്തിക്കാൻ സുനഹദോസ് ഉയർത്തിവിട്ട ദൈവശാസ്ത്ര പ്രസരിപ്പിനു തതുല്യമായി ഒരു മതബോധന അപര്യാപ്തതയും വളർന്നുവെന്നുള്ളത് യാഥാർത്ഥ്യം തന്നെയാണ്. ഇവ രണ്ടിലൂടെ ഉയർന്നുവന്ന അവ്യവസ്ഥയെ അകറ്റുവാൻ, സഭയെ ശാക്തീകരിക്കുവാൻ പരിശുദ്ധ പോൾ ആറാമൻ മാർപ്പാപ്പ തന്റെ ശ്ലൈഹികവാഴ്ചയെ സമർപ്പിച്ചുവെന്നുള്ളത് സഭ ഇന്ന് അറിയുന്നു. പരിശുദ്ധ പിതാവ് എഴുതിയ ചാക്രികലേഖനങ്ങൾ ആത്യന്തികമായി ലക്ഷ്യമിട്ടത് സഭയുടെ സ്ഥിരത തന്നെയായിരുന്നു. ആഗസ്റ്റ് 6, 1964 മുതൽ ജൂലൈ 25, 1968 വരെയുള്ള കാലഘട്ടങ്ങളിൽ ഏഴു വിശ്വലേഖനങ്ങളാണ് നൽകപ്പെട്ടത്. ആദ്യലേഖനമായ "Ecclesiam Suam", സഭയുടെ വഴികൾ, അതിന്റെ വിഷയം തന്നെ തന്റെ ശ്ലൈഹിക വാഴ്ചയുടെ ആരംഭവും പശ്ചാത്തലവും തന്നെയാണ്. സഭയുടെ രൂപീകരണത്തിലൂടെ വെളിവാക്കപ്പെട്ട രഹസ്യത്തിലേക്ക് സമർപ്പിതരാകുവാനും, ആ ദൈവികപദ്ധതിയിൽ ആവിഷ്കരിക്കപ്പെടുന്ന അറിവിലേക്ക് നിരന്തരം വളരുവാനും ഇടയനടുത്ത ജാഗ്രതയോടെ, പിതാവിനടുത്ത സ്നേഹത്തോടെ പരിശുദ്ധ പിതാവ് ഏവരെയും ക്ഷണിച്ചു. വിശ്വാസപരിശീലനം ഒരു നിരന്തര പ്രക്രിയയാണെന്നു ഓർമ്മിപ്പിക്കുവാൻ തിരുമേനി ബദ്ധശ്രദ്ധനായിരുന്നുവെന്നും ആ ചാക്രികലേഖനം നമ്മെ ഓർമ്മിപ്പിക്കുന്നു. മാത്രമല്ല ഡിസംബർ 8, 1975–ൽ പുറപ്പെടുവിച്ച "Evengelli Nuntiandi" സുവിശേഷവൽക്കരണം ആധുനിക ലോകത്തിൽ എന്ന ശ്ലൈഹിക പ്രബോധനത്തിലൂടെ വിശ്വാസപരിശീലനവും, രൂപീകരണവും "അമ്മയുടെ ഉദരത്തിലാരംഭിച്ച് മരണകിടക്കയോളം തുടരുന്നതാണെന്ന്" സഭയെ, വിശ്വകുടുംബത്തെ ഓർമിപ്പിച്ചു. പരിശുദ്ധ പിതാവിന്റെ ചാക്രികലേഖനങ്ങളും, ശ്ലൈഹിക പ്രബോധനങ്ങളും തുടർന്നും സാന്ദർഭികമായി ചർച്ചചെയ്യപ്പെടും, ഈ പംക്തി പുരോഗമിക്കുമ്പോൾ.

വിശ്വതീർത്ഥാടകനായിട്ടാണ് വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ അറിയപ്പെടുന്നത്. അഞ്ചു ഭൂഖണ്ഡങ്ങളിലായി വ്യാപിച്ചുകിടക്കുന്ന ലോകരാജ്യങ്ങളെ തന്റെ പുണ്യ

സ്പർശത്തിലൂടെ തഴുകി അനുഗ്രഹിച്ച ആ വലിയ ഇടയൻ, രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ ഒരു വലിയ ഉപാസകനും, പ്രഘോഷകനുമായിരുന്നു. തന്റെ ശ്ലൈഹിക സന്ദർശനങ്ങളിലൂടെയും, ചാക്രിക ലേഖനങ്ങളിലൂടെയും, ശ്ലൈഹിക പ്രബോധനങ്ങളിലൂടെയും സംവാദങ്ങളിലൂടെയും 'സഭ എന്താണ് വിശ്വസിക്കുന്നതെന്ന്' വിശ്വ സമൂഹത്തെ ബോധ്യപ്പെടുത്തി. 1978 മുതൽ 2005 വരെ നീണ്ട ശ്ലൈഹിക വാഴ്ചയിൽ പരിശുദ്ധ പിതാവും ആത്യന്തികമായി ലക്ഷ്യമിട്ടത് 21-ാം നൂറ്റാണ്ടിലേക്ക് പദമൂന്നുന്ന, പദമൂന്നിയ തിരുസഭയുടെ സ്ഥിരത തന്നെയാണ്.

ദൈവശാസ്ത്ര പ്രസരണവും, വിശ്വാസ രൂപീകരണവും അതിന്റെ അപര്യാപ്തതയും ഉയർത്തിയ അസ്വസ്ഥതകളെ ഫലപ്രദമായി നേരിട്ട്, സഭയുടെ സ്ഥിരത ഉറപ്പാക്കുവാൻ ദൈവം കനിഞ്ഞരുളിയ ദാനം തന്നെയായിരുന്നു, ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പ. 'എന്തുകൊണ്ട് സഭ ഇവയെല്ലാം വിശ്വസിക്കുന്നു' എന്നുള്ളതിന്റെ ആഖ്യാനവും വിശദീകരണവും ആയിരുന്നു വിവിധ വത്തിക്കാൻ കാര്യാലയങ്ങളിലുള്ള അദ്ദേഹത്തിന്റെ സേവനവും, പത്രോസിന്റെ സിംഹാസനത്തിലുള്ള പതിമൂന്നു വർഷത്തെ ശുശ്രൂഷയും. അതിന്റെ മകുടമായി, അനുപമമായ ഒരു ത്യജിക്കലിലൂടെ, മാർപ്പാപ്പയ്ക്കടുത്ത പദവിയിൽ നിന്നുള്ള സ്ഥാനത്യാഗത്തിലൂടെ ക്രിസ്തീയ ജീവിതായോധനത്തിന്റെയും, ശിഷ്യത്വത്തിന്റെയും അടിസ്ഥാനമായ "ക്രിസ്തുവിന്റെ മനോഭാവം" ശൂന്യ വൽക്കരണം ഒന്നുകൂടി അടിവരയിടപ്പെട്ടു.

മഹാരഥന്മാരായ തന്റെ മുൻഗാമികൾ ഉറപ്പിച്ച പാറയിൽ പദമൂന്നി, ദാനമായി നൽകപ്പെട്ട വിശ്വാസം, 'എങ്ങനെ ജീവിക്കുവാൻ' സാധിക്കും എന്നാണ് ഫ്രാൻസിസ് മാർപ്പാപ്പ ഇന്ന് സഭാ തനയരെയും, വിശ്വമാനവ കുടുംബത്തെയും നിരന്തരം ഓർമ്മിപ്പിക്കുക. തുടർന്നുള്ള ലേഖനങ്ങളിൽ, രണ്ടാംവത്തിക്കാൻ സൂനഹദോസിന്റെ പ്രബോധനങ്ങളും, മുകളിൽ പ്രസ്ഥാപിക്കപ്പെട്ട പരിശുദ്ധ പിതാക്കന്മാരുടെ പഠനങ്ങളും ചർച്ചചെയ്യപ്പെടുന്ന വിഷയങ്ങളിൽ ഉൾപ്പെടുക തന്നെ ചെയ്യും.

### അതിവേഗം ബഹുദൂരം

ഇവിടെ ആരംഭിക്കുന്ന ചർച്ചകൾക്ക് പ്രസക്തിയേറ്റുന്ന മറ്റൊരു യഥാർത്ഥ്യമാണ് അതിവേഗം, ബഹുദൂരം പിന്നിടുന്ന ജീവിതാവസ്ഥകൾ. ഈ ലോകം വളർന്നുപന്തലിച്ച് ഒരു ചെറിയ ഗ്രാമമായി മാറുന്നു വെന്നുള്ളതാണ് അതിശയകരമായ ആദ്യ യാഥാർത്ഥ്യം. സംവേദനം എളുപ്പമായിരിക്കുന്നു. ഒരു പക്ഷേ ലോകം വിരൽത്തുമ്പിൽ ആകുന്നു; ആധുനിക ശാസ്ത്ര-സാങ്കേതിക സങ്കേതങ്ങളുടെ ഭാവനാത്മകമായ ഉപയോഗത്തിലൂടെ. ദൂരം ഒരു വിഷയമേ ആകുന്നില്ല, കാരണം അതിനെ അതിവിദഗ്ധമായി കീഴടക്കിയിരിക്കുന്നു മനുഷ്യ കണ്ടുപിടുത്തങ്ങൾ. ഒന്നാകുന്നതിന്റെ ലക്ഷണങ്ങൾ പുറമെ പ്രകടിപ്പിക്കുമ്പോഴും തുരുത്തുകളിലൊതുങ്ങുവാനുള്ള പ്രവണതയും, ത്വരയും വർദ്ധിക്കുന്നു. വ്യക്തി മഹാത്മ്യവാദവും, സുഖാനുഭൂതിയും, ന്യൂനീകരണവും, ജീവിതായോധത്തെയും, വ്യവസ്ഥകളെയും സ്വാധീനിക്കുന്ന തത്വശാസ്ത്രങ്ങൾ ആയി വളരുന്നു. ഇല്ലവല്ലായ്മകളുടെ അസ്വസ്ഥതകളെക്കാൾ, സമൃദ്ധിയുടെ സമ്മർദ്ദങ്ങൾ വിശ്വാസ തീർത്ഥാടനത്തിൽ വെല്ലുവിളിയാകുന്നു.

"ആധുനിക മനുഷ്യൻ അസ്വസ്ഥനാകുന്നുവെന്നുള്ള" രണ്ടാം വത്തിക്കാൻ സുനഹദോസിന്റെ സുചിന്തിതമായ അഭിപ്രായം ശരിവെയ്ക്കുന്നതാണ് ഇന്നിന്റെ വിശ്വാസ, രാഷ്ട്രീയ, സാമ്പത്തിക, സാമൂഹിക ജീവിത മാനങ്ങൾ. ജീവിതത്തിന്റെ സമസ്ഥ മേഖലയിലേക്കും ഇഴഞ്ഞെത്തുന്ന ഈ അസ്വസ്ഥത മനുഷ്യന്റെ ചിന്താശക്തിയെ ന്യൂനികരിക്കുന്നു. അറിയാനുള്ള ആഭിമുഖ്യത്തെ തീർച്ചയ്ക്കായുള്ള അവകാശത്തിനായി ബലികഴിക്കുന്നു. തുറവിയെ മറകെട്ടിയടയ്ക്കുന്നു. രക്തധമനികളിലേക്കൊഴുകിയെത്തി വ്യക്തമായ കാഴ്ചപ്പാടുകളിൽനിന്നകലെയാകുന്നു. അങ്ങനെ നിസ്സഹായതയിലും, ആത്മസന്ദേഹത്തിലും അകപ്പെടുന്നു. അതിലുപരിയായി മെച്ചപ്പെട്ട ഒരു ക്രമീകരണത്തിനായി ചിന്തിക്കുവാനോ, പ്രവർത്തിക്കുവാനോ, കഴിയാത്തവിധം തികച്ചും ഭാവനാത്മകമായ ഒരു സതംഭനത്തിലേക്കാഴന്നു. അസ്വസ്ഥതയെക്കുറിച്ചുള്ള ഒരു മനഃശാസ്ത്ര വിശകലനമാകാമിത്. പക്ഷേ ആഴത്തിൽ ചിന്തിക്കുമ്പോൾ വിശ്വാസ രൂപീകരണത്തെയും, ക്രിസ്തീയ ജീവിതായോധനത്തെയും സർവ്വോപരി സമർപ്പണ, വൈദിക ജീവിതചര്യകളെയും അടിസ്ഥാനപരമായി കീഴടക്കാൻ തുടങ്ങിയിരിക്കുന്നു, അസ്വസ്ഥതയുടെ ഈ നീരാളി പിടിത്തങ്ങൾ.

### കരകവിയുന്ന വിശ്വാസ ഉപരിപ്ലവത്വം

ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാബാവ നിരന്തരം വിലപിച്ച, വിമർശിച്ച ഒരു യാഥാർത്ഥ്യമായിരുന്നു, "കഴമ്പില്ലായ്മ." നാം ചർച്ചചെയ്യുന്ന വിഷയത്തിന്റെ പശ്ചാത്തലത്തിൽ വിശ്വാസത്തിലെ ഉപരിപ്ലവത്വവും തുടർന്നുള്ള ലേഖനങ്ങളെ പ്രസക്തമാക്കുന്നു.

വിശ്വാസ പരിശീലനവും, ദൈവജന രൂപീകരണവും ഒരു പ്രക്രിയയാണെന്നു അന്യഥാ സൂചിപ്പിക്കുകയുണ്ടായി. പാശ്ചാത്യ സഭകളിൽ 12,13 വയസ്സുകളിൽ സ്വീകരിക്കുന്ന സ്ഥൈര്യലേപനം, വിശ്വാസപരിശീലന വേദികളിൽ നിന്നുള്ള ബിരുദധാരണമായി തെറ്റിദ്ധരിക്കപ്പെടാറുണ്ട്. ഒരുപടികൂടി കടന്ന് ദൈവാലയത്തിൽ നിന്നു തന്നെയുള്ള ഒരു ബഹിർഗമനം ആയി അതുമാറുന്നു. ദൈവാനുഗ്രഹത്താൽ, സഭാക്രമീകരണത്തിലെങ്കിലും മലങ്കരസഭ ഇതിൽ നിന്നും മോചിതമാണ്. യുവജന പ്രസ്ഥാനമായ എം.സി. വൈ. എമ്മിലൂടെ, മാതൃവേദിയിലൂടെ, പിതൃവേദിയിലൂടെ, മലങ്കര കത്തോലിക്കാ അസോസിയേഷനിലൂടെ ഈ തുടർച്ചയും, പരിശീലനവും പരിപാലിക്കപ്പെടുന്നു. എന്നിരിക്കലും ഉപരിപ്ലവത്തിന്റെ പ്രലോഭനത്തിൽ നിന്നും വിമുക്തരല്ല നാമും.

മലങ്കര സെമിനാരിയുടെ സ്ഥാപനത്തിന്റെ ലക്ഷ്യംതന്നെ വൈദികരുടെ പരിശീലനത്തോടൊപ്പം, അല്മായരുടെ തുടർ വിശ്വാസരൂപീകരണവും ഉദ്ദേശിച്ചിരുന്നു. സഭാ ആസ്ഥാന കാര്യാലയത്തിന്റെ മേൽനോട്ടത്തിൽ നടത്തപ്പെടുന്ന വ്യത്യസ്ത പഠന ചര്യകളും ലക്ഷ്യംവെക്കുക വിശ്വാസ ഉപരിപ്ലവ ഉച്ചാടനം തന്നെയാണ്.

"സമയമില്ലായ്മ" വിശ്വാസ ഉപരിപ്ലവത ഊട്ടിയുറപ്പിക്കുന്നുവെന്ന് പരാമർശിക്കാതിരിക്കാനാവില്ല. ആയിത്തീരുന്നതിന്റെ നൈസർഗികതയെ, ആക്കിത്തീർക്കുന്നതിന്റെ തത്രപ്പാടുകൾ വിഴുങ്ങിക്കളയുന്നു വെന്നുള്ളത് ഒരു യാഥാർത്ഥ്യം തന്നെയാണ്. ഒരു നടപടിയിൽ നിന്നും, മറ്റൊരു

നടപടിയിലേക്ക് മാതാപിതാക്കളാൽ ആനയിക്കപ്പെടുന്ന കുട്ടികൾ അതിനൊരു ഉദാഹരണവും. ദൈവത്തിന്റെ ദാനങ്ങളായ കുട്ടികളിൽ നിക്ഷേപിക്കപ്പെട്ട താലന്തുകളുടെ പരിപാലനവും, വികസനവുമല്ല, ആ പരക്കംപാച്ചിലുകളുടെ ലക്ഷ്യം പലപ്പോഴും. പിന്നെയോ സമ്പത്തിന്റെ തള്ളലും, താരതമ്യങ്ങളുടെ വേലിയേറ്റവും, അപകർഷതാബോധത്തിന്റെ ആഘോഷങ്ങളുമാണ്.

ദൈവവചനത്തിന്റെ പാരായണം, ആഴത്തിലുള്ള ധ്യാനം, വിശുദ്ധ കൂദാശകളിലുള്ള പങ്കാളിത്തം ഇവയെല്ലാം വിശ്വാസ രൂപീകരണത്തിൽ അത്യന്താപേക്ഷിതമാണ്. അതോടൊപ്പം സഭയുടെ പാരമ്പര്യത്തോടും, അവളുടെ പ്രബോധനാധികാരത്തോടുമുള്ള പ്രതിബന്ധതയും വിധേയത്വവും. വിശിഷ്യാ വിശുദ്ധ കുർബാനയിലാണ് ദൈവജനം രൂപീകരിക്കപ്പെടുക. നിലനിറുത്തപ്പെടുക, നിരന്തരം വളരുക, വിശ്വാസത്തിന്റെ രഹസ്യങ്ങൾ ആഘോഷിക്കപ്പെടുമ്പോൾ, അവയെന്തെന്നറിയാതെ കാഴ്ചക്കാരായി മാറുന്ന അവസ്ഥ വളരുന്നുവോയെന്ന് സംശയിക്കുന്നവരനവധിയുണ്ട് ഇന്ന്. വചന പ്രഘോഷണ പീഠം, ദൈവവചനത്തിന്റെ "മുറിയലിനു"പകരം

ആഴപ്പെടലിൽ നാം ഇനിയും മുന്നേറിയ മതിയാകൂ. ആ സ്ഥിരീകരണത്തിലേക്കുള്ള നടന്നടുപ്പിൽ, തുടർന്നുള്ള ലേഖനങ്ങളും സഹായകമായേക്കാം.

## മാറുന്ന ചുറ്റുപാടുകൾ

നമുക്കു ചുറ്റും നടക്കുന്ന മാറ്റങ്ങളെ അത്ഭുതത്തോടെ മാത്രമേ വീക്ഷിക്കാനാവുകയുള്ളൂ. രണ്ടാംവത്തിക്കാൻ സുനഹദോസ് കുടുംബത്തെ "പ്രാഥമികദൈവാലയമെന്നും, അടിസ്ഥാന സെമിനാരിയെന്നും"വിശേഷിപ്പിച്ചു. കുടുംബ ജീവിതത്തിലെ അപചയങ്ങൾ, അഭ്രംശങ്ങൾ, അതിവേഗം വളരുന്ന വലിച്ചെറിയൽ സംസ്കാരം, സമൂഹത്തിൽ ഉയരുന്ന മരണസംസ്കാരം നമ്മെ ആഴത്തിൽ ചിന്തിപ്പിക്കുന്നു. ഒരുപക്ഷേ വേദനിപ്പിക്കുന്നു.

നാം മനസ്സിലാക്കുന്ന ഈ അപചയം തന്നെയാണ് ക്രൈസ്തവജീവിതാന്തസ്സുകളെ ലോകത്തിനുമുൻപിൽ അപഹാസ്യമാക്കുന്നതും. വൈദികരെ, സന്യസ്ഥരെ ദൈവതുല്യമായി കരുതിയിരുന്നു. അവരുടെ നിസ്വാർത്ഥസേവനം, കറകളഞ്ഞ സമർപ്പണം, അതിരുകളില്ലാത്ത സ്നേഹം,



കഥകൾക്കു പുതിയമാനം ചമയ്ക്കുന്ന, തമാശകൾക്കു ഊന്നൽ നൽകുന്ന, ശാപങ്ങൾ വർഷിക്കുന്ന, വാഗ്ധോരണിക്കു പ്രാധാന്യം നൽകുന്ന വേദികളാകുന്നു, പലപ്പോഴും.

ഭാരത കത്തോലിക്കാ സഭയെ ഒന്നാകെ, വിശിഷ്യ കേരള സഭയെ നിർണായകമായി സ്വാധീനിച്ച്, വളർത്തിയ, നിലനിർത്തിയ മുന്നേറ്റമായിരുന്നു തൊണ്ണൂറുകളിൽ ആരംഭിച്ചു, ഇന്നും തുടരുന്ന കരിസ്മാറ്റിക് ധ്യാനങ്ങൾ, അവയിലേക്കുള്ള വിശ്വാസികളുടെ മാത്രമല്ല, അവിശ്വാസികളുടെ ഒഴുക്കും അവയുടെ സാംഗത്യവും, ശുശ്രൂഷയും അടിവരയിടുന്നു. ധ്യാന ഗുരുക്കന്മാർ ദൈവാത്മാവിനാൽ അഭിഷിക്തരാണെന്നും, അവരുടെ ശുശ്രൂഷകൾ അനേകരെ സ്ഥിരീകരിക്കുന്നുവെന്നുള്ളതും നിസ്തർക്കമാണ്. പക്ഷേ, കുറെ ധ്യാനാനുഭവങ്ങളിൽനിന്നും ആർജിച്ച പ്രസരിപ്പ്, ഉത്തേജനം, അതുമല്ലെങ്കിൽ "വരങ്ങൾ" തന്നെയും വിശ്വാസമായി തെറ്റിദ്ധരിക്കപ്പെടരുത്, ഒരിക്കലും. 'കർത്താവിന്റെ തുറന്ന കല്ലറ, വിശ്വാസമല്ല, പിന്നെയോ വിശ്വാസത്തിലേക്ക് നയിക്കുന്ന കവാടമാണെന്ന്' ആരോ പറഞ്ഞു വെച്ചു. അങ്ങനെയെങ്കിൽ വിശ്വാസത്തിലുള്ള

ഇവയെല്ലാം വിശ്വാസ പരിശീലനത്തിന്റെ, ദൈവജന രൂപീകരണത്തിന്റെ ആണിക്കല്ലുകളായിരുന്നു. അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം ഇവ ഉയർത്തുന്ന സുവിശേഷാധിഷ്ഠിത ജീവിതചര്യയ്ക്കു പകരമായി ഇന്ന് ചർച്ചചെയ്യപ്പെടുന്നത്, പ്രത്യേകിച്ചും മാധ്യമവേദികളിൽ അവയുടെ ഘടക വിരുദ്ധയാഥാർത്ഥ്യങ്ങളാണ്. യാതൊരു പ്രതിബന്ധതയുമില്ലാതെ, സഭാ മാതാവിന്റെ ഗാത്രത്തെ വികലമാക്കുന്നതും അവ ദൈവനാമത്തിൽ സ്വയം, സ്വന്തം ജീവിതത്തിൽ സ്വീകരിച്ച ചുരുക്കം ചില സമർപ്പിതരാണെന്നും നാം ദുഃഖത്തോടെയറിയുന്നു.

ദൈവത്തെയറിയാത്തതിന്റെ, അവന്റെ പദ്ധതിയെ പിൻചെല്ലാത്തതിന്റെ, സംവിധാനങ്ങളെ മനസ്സിലാക്കാത്തതിന്റെ, രഹസ്യങ്ങളെ ധ്യാനിക്കാത്തതിന്റെ, ലക്ഷണങ്ങൾ ഇന്നു വളരെ പ്രകടമാണ്. അങ്ങനെയെങ്കിൽ, ഈ എളിയശ്രമം ദൈവത്തെ കൂടുതൽ അറിയുവാനാണ്, വിശ്വസിക്കുവാനാണ്, സ്നേഹിക്കുവാനാണ്, അവനിൽ ജീവിച്ച്, അവൻ വിളിക്കുമ്പോൾ അവനിൽ തിരിച്ചു ചെല്ലുവാനാണ്.



# തീർത്ഥാടനക്കുറിപ്പുകൾ (10)

# യാക്കോബിന്റെ വഴി

റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

സന്ധ്യമയങ്ങും നേരത്ത് സാന്റിയാഗോയിലെ കല്ലു പാകിയ പാതയിലൂടെ നടന്ന് കത്തീഡ്രൽ ദൈവാലയത്തിന്റെ വിശാലമായ മുറ്റത്തു നിൽക്കുമ്പോൾ വർണ്ണനാതീതമായ വികാരവേലിയേറ്റങ്ങൾ എന്നിലുണ്ടായി. ആഴ്ചകൾക്കു മുമ്പ് ഒരുപാടു ദൂരത്തു നിന്നും വച്ച ആദ്യത്തെ ചുവടും ദൈവാലയ മുറ്റത്തു വന്നു നിന്ന അവസാനത്തെ ചുവടും തമ്മിലുള്ള അന്തരം എണ്ണൂറു കിലോമീറ്ററുകളിലധികമായിരുന്നു. സാന്റിയാഗോയിലെത്തിയ സന്തോഷത്തോടൊപ്പം യാത്ര അവസാനിച്ചതിലുള്ള ദുഃഖവും എനിക്കുണ്ടായി. പ്രാർത്ഥനയും, പരിത്യാഗവും, വ്യതവുമൊക്കെയായി പുണ്യ പരിസമാപ്തിയിലെത്തിയ എന്റെ ഈ യാത്ര തുടരാൻ തന്നെ ഞാൻ അഭിലഷിച്ചു. സാന്റിയാഗോയിൽ നിന്ന് ആത്മ പരിശുദ്ധിയോടെ പുതിയ യാത്രകൾക്കുള്ള വാതായനങ്ങൾ എനിക്കു മുൻപിൽ ദൈവം തുറന്നു തന്നു. അപ്പോൾ, കത്തീഡ്രൽ ദൈവാലയത്തിന്റെ പ്രധാന അൾത്താരയുടെ അടിയിൽ അന്ത്യവിശ്രമം കൊള്ളുന്ന യാക്കോബ് ശ്ലീഹായുടെ അസ്ഥികൾക്കു ജീവൻ കൈവന്നു, വിശുദ്ധൻ അവിടെ നിന്നും ഇറങ്ങിവന്നു ക്ഷീണിച്ചവശനായ ഈ തീർത്ഥാടകനെ ഒന്നു ആലിംഗനം ചെയ്ത് ആശ്വസിപ്പിച്ചിരുന്നുവെങ്കിലെന്ന് വെറുതേ ഞാൻ മോഹിച്ചു. നാളിതുവരെ സ്നേഹത്തോടെ എന്റെ തോളിൽക്കിടന്ന ഭാണ്ഡക്കെട്ടിനും അവിടെ നിന്നും താഴെയിറങ്ങാൻ വലിയ വൈമനസ്യമായിരുന്നു. ജീവിതത്തിന്റെ ഭാഗമായെന്ന് കരുതിപ്പോയ ഇതിനേക്കാൾ ഭാരമുള്ള ദുഷ്തഴക്കങ്ങൾ ദൈവകൃപയാൽ എത്രയോ തവണ എടുത്തു കളഞ്ഞിരിക്കുന്നു! ഒരു യാത്ര അവസാനിക്കുമ്പോഴാണ് മറ്റൊരു യാത്ര ആരംഭിക്കുന്നത്. സാന്റിയാഗോയെന്ന ചെറിയ ലക്ഷ്യം സ്വർഗ്ഗീയ ജറുസലേമെന്ന വലിയ ലക്ഷ്യത്തിലേക്കുള്ള യാത്രയിലെ ഒരു വിശ്രമ സ്ഥലം മാത്രം.

ഞാൻ നടത്തിയ 25 ദിവസത്തെ ഫ്രഞ്ചു തീർത്ഥാടനവും (French Camino) 26 ദിവസത്തെ വടക്കൻ തീർത്ഥാടനവും (Camino del Nord) ആരംഭിച്ചത് വ്യത്യസ്ത നഗരങ്ങളിൽ നിന്നായിരുന്നുവെങ്കിലും അവസാനിച്ചത് സാന്റിയാഗോയിലായിരുന്നു. അറിയപ്പെടാത്ത അനേകം പാതകളിലൂടെ നമ്മൾ സഞ്ചരിക്കുന്ന യാത്രകളെല്ലാം അന്ത്യത്തിൽ കുഴിമാടത്തിൽ സന്ധിക്കുന്നു. ഒരുപാട് ദൂരത്തിൽ എന്നു നാം കരുതുന്ന നമ്മുടെ "സാന്റിയാഗോ" ഒറ്റദിവസംകൊണ്ട് അറിയാതെ തന്നെ നമ്മുടെ അരികിലെത്തും. അവിടെനിന്നും വീണ്ടും എങ്ങോട്ട് പോകുന്നു എന്നത് ജീവിതത്തിൽ സമ്പാദിച്ച സുകൃതങ്ങളെ ആശ്രയിച്ചിരിക്കും.



കത്തീഡ്രൽ ദൈവാലയത്തിന്റെ അതി വിശാലമായ മുറ്റത്ത് മറ്റനേകം തീർത്ഥാടകരെ അനുകരിച്ച് തോളത്തിരുന്ന സഞ്ചി തലയിണയാക്കി ഞാനും കിടന്നു. പഴയകാലത്ത് ഒരുവന്റെ ഭവനത്തിന്റെ ഉമ്മറപടിയിൽ നിന്നും പുറത്തേക്ക് വയ്ക്കുന്ന ആദ്യത്തെ ചുവടോടെയാണ് തീർത്ഥാടനം ആരംഭിക്കുന്നത്. അന്നു ഭരിക്കുന്ന രാജാവിന് അവൻ വിധേയത്വം പ്രഖ്യാപിക്കണം. ഇടവകപള്ളിയിൽ വികാരി അച്ചനെ സന്ദർശിച്ച് കാര്യങ്ങൾ വിശദീകരിച്ച് അനുവാദം വാങ്ങണം. തീർത്ഥാടകന്റെ വേഷവും, മറ്റടയാളങ്ങളും ധരിച്ചു, കുർബാനയിൽ സംബന്ധിച്ചു മുട്ടുകുത്തി അനുഗ്രഹം വാങ്ങിയിരിക്കണം. യാത്രയിൽ മരണപ്പെടാൻ സാധ്യതയുള്ളതുകൊണ്ട് ഒരു വിൽപത്രം തയ്യാറാക്കി വീട്ടിൽ കൊടുത്തിരിക്കണം. വരുന്ന വഴിക്ക് സാന്റിയാഗോ കത്തീഡ്രലിന്റെ പണിപൂർത്തീകരിക്കുന്നതിനുവേണ്ടി ഓരോ തീർത്ഥാടകനും ഒരു ചെറിയ കല്ലും കൊണ്ടുവരണം. പട്ടണത്തിൽ പ്രവേശിക്കുന്നതിനു മുൻപായി നഗരാതിർത്തിയിൽ കൂടി ഒഴുകുന്ന സാർ (Sar) നദിയിൽ കുളിച്ച് ശരീരശുദ്ധി വരുത്തിയാണ് ദൈവാലയത്തിലേക്ക് പ്രവേശിക്കേണ്ടത്. ഈ പരമ്പരാഗത ആചാരങ്ങൾ കാലാന്തരത്തിൽ നിന്നുപോയതുകൊണ്ട് എനിക്കും അനുഷ്ഠിക്കാൻ സാധിച്ചില്ല. എന്നാൽ ദേവാലയത്തിലെത്തി ക്കഴിഞ്ഞാൽ അനുഷ്ഠിക്കേണ്ട ഒരുപാട് ആചാരങ്ങൾ ഇന്നും നിലനിൽക്കുന്നു.

മറ്റനേകം സാന്റിയാഗോ തീർഥാടകരെയും പോലെ വലിയ വികാരവിക്ഷോഭങ്ങൾക്ക് എന്നെയും ഞാൻ വിട്ടുകൊടുത്തു. ആരംഭിച്ചിട്ട് ഈ യാത്ര അവസാനിപ്പിക്കാൻ കഴിയാത്ത ഒരുപാട് തീർത്ഥാടകർ ഉള്ളപ്പോൾ ദൈവം അതിനുള്ള അനുഗ്രഹം എനിക്കു നൽകിയതോർത്തപ്പോൾ എന്റെ കണ്ണുകൾ അറിയാതെ നിറഞ്ഞു തുളുമ്പി. കുറെ അകലത്തായി മറ്റൊരു തീർത്ഥാടകൻ അവിടുത്തെ കൽത്തറയിൽ മുട്ടുകുത്തി കൈകളുയർത്തി പ്രാർത്ഥിക്കുന്നത് ഞാൻ കണ്ടു. കണ്ണീർ തുടയ്ക്കാതെ തന്നെ, കിടന്നിടത്തുനിന്നും പതിയെ എഴുന്നേറ്റ് ആ പരുത്ത പ്രതലത്തിൽ ഞാനും മുട്ടുകുത്തി. എന്നെ അറിയുന്ന, ഞാൻ അറിയുന്ന ആരും തന്നെ അവിടെ ഇല്ലാതിരുന്നതിനാൽ അണിഞ്ഞിരുന്ന വേഷത്തിലോ, ചെയ്യുന്ന പ്രവർത്തികളിലോ എനിക്കു അസ്വാഭാവികതയൊന്നും തോന്നിയില്ല. എന്റെ പ്രാർത്ഥനകൾക്ക് അല്പംകൂടി ആഴവും അർത്ഥവും കൈവന്നതായി ഒരു നിമിഷം എനിക്ക് തോന്നി. വേദനിച്ചു പ്രകടിപ്പിച്ച എന്റെ ദൈവസ്നേഹത്തിന്റെ പ്രതിഫലനമെന്നോണം യാക്കോബ് ശ്ലീഹായ്ക്കു പകരം അദ്ദേഹത്തിന്റെ ഗുരുതന്നെ ഇറങ്ങിവന്ന് ആലിംഗനം ചെയ്യുന്നതായി എന്റെ അന്തരംഗത്തിൽ എനിക്കനുഭവപ്പെട്ടു. എന്റെ തീർത്ഥാടന നിയോഗങ്ങളെല്ലാം ആ ഗുരുവിന്റെ പദാന്തികത്തിൽ ഞാൻ സമർപ്പിച്ചു അനുഗ്രഹം അപേക്ഷിച്ചു. അനേക നൂറ്റാണ്ടുകൾ അവിടെ വന്നു പ്രാർഥിച്ചു കടന്നുപോയ നിരവധി തീർഥാടകർ അവശേഷിപ്പിച്ച വിശുദ്ധിയുടെ നിശ്വാസം എന്നിലേക്കും കടന്നുവന്നു. പകലത്തെ എരിയുന്ന സൂര്യകിരണങ്ങളേറ്റ് കരിഞ്ഞുപോയ ത്വക്കിനുള്ളിലൂടെ കൃപയുടെ പ്രകാശം ദൈവം എന്നിലേക്ക് സന്നിവേശിപ്പിക്കുന്നതായി എനിക്ക് തോന്നി.

ഒരു തീർഥാടകൻ അനുഷ്ഠിക്കേണ്ട ഒരുപാട് ആചാരങ്ങൾ ഇനിയും അവശേഷിക്കുന്നതിനാൽ പുതുതായി ലഭിച്ച ഈ ആത്മീയ ഊർജ്ജത്തിന്റെ ശക്തിയാൽ ഞാൻ അവിടെനിന്നും എഴുന്നേറ്റു. പലവിധ കാരണങ്ങളാൽ ഭാണ്ഡക്കെട്ടുമായുള്ള യാത്ര പള്ളിയിൽ നിഷിദ്ധമായിരുന്നതിനാൽ അടുത്തുള്ള താമസസ്ഥലം ലക്ഷ്യമാക്കി ഞാൻ നടന്നു. സാന്റിയാഗോ ദെ കോമ്പസ്റ്റെല്ല അതിരൂപതയുടെ( Archdiocese of Santiago de Compostela) പഴയ മൈനർ സെമിനാരി ഇപ്പോൾ സാന്റിയാഗോ തീർത്ഥാടകർക്കുള്ള താമസസ്ഥലം ആക്കി രൂപപ്പെടുത്തിയിട്ടുണ്ട്. അവിടുത്തെ സത്രത്തിലെ കുളി നദിയിലെ പുണ്യസ്നാനത്തിനു പകരം ആവില്ലെങ്കിലും ആ ദിവസത്തെ ശാരീരിക ശുദ്ധിക്കു അതു പര്യാപ്തമായിരുന്നു. തീർത്ഥാടനത്തിന്റെ ആരംഭംമുതൽ കയ്യിലുണ്ടായിരുന്ന അതുവരെയും ഉപയോഗിക്കാത്ത നല്ല വസ്ത്രമൊക്കെ ധരിച്ച്

കണ്ണാടിയുടെ മുൻപിൽ നിന്ന് മുടി ഒക്കെ ശരിയാക്കി ഞാൻ കത്തീഡ്രൽ ദൈവാലയത്തിലേക്ക് തിരികെ നടന്നു. ഒരുമാസം അന്യമായിരുന്ന സൗന്ദര്യ സങ്കല്പങ്ങളൊക്കെ എത്രപെട്ടെന്നാണ് എന്നിലേക്ക് മടങ്ങിയെത്തിയത്.

ഒരുപാട് കൊത്തുപണികളോടുകൂടിയ വലിയൊരു സ്തൂപമാണ് കത്തീഡ്രലിൽ പ്രവേശിച്ചയുടൻ കാണാൻ കഴിയുക. ജെസ്സെയുടെ വൃക്ഷം (Tree of Jesse) എന്ന് അറിയപ്പെടുന്ന ആ സ്തൂപത്തിന്റെ മുകളിലായി സ്നേഹാദ്രഭാവങ്ങളോടെയിരിക്കുന്ന യാക്കോബ് ശ്ലീഹായെയും കാണാം. സാന്റിയാഗോ തീർത്ഥാടനം പൂർത്തിയാക്കി ദൈവാലയത്തിലെത്തുന്നവരെ സ്വീകരിക്കുന്നതിനാണ് ശ്ലീഹ അവിടെ ഇരിക്കുന്നത്. യാക്കോബ് ശ്ലീഹായുടെ ഒരു കയ്യിൽ തീർത്ഥാടകന്റെ വടിയും, മറുകയ്യിൽ "കർത്താവേ, എന്നെ അയയ്ക്കുക" എന്നെഴുതിയ ഒരു ചുരുളും ഇരിപ്പുണ്ട്. നൂറ്റാണ്ടുകളായി അതുവഴി കടന്നുപോയ തീർത്ഥാടകർ കൈകൾ വച്ചു പ്രാർത്ഥിച്ചതുവഴിയായി സ്തൂപത്തിന്റെ മധ്യത്തിൽ അഞ്ചു വിരലിന്റെ പാടുകളുള്ള ഒരു കുഴി രൂപപ്പെട്ടിട്ടുണ്ട്. ആ കയ്പ്പാടുകൾക്ക് മുകളിൽ എന്റെ കൈകളും വെച്ച് ഞാനും പ്രാർത്ഥിച്ചു. ആ സ്തൂപത്തിന്റെ മറുവശത്തു അൾത്താരയെ നോക്കി വണങ്ങി നിൽക്കുന്ന ഒരു






ചെറുപ്പക്കാരന്റെ രൂപവും കൊത്തിവച്ചിട്ടുണ്ട്. ഈ ദേവാലയത്തിന്റെ പ്രധാന ശിൽപികളിൽ ഒരാളായ മാസ്റ്റർ മത്തേയോയുടെ (Mestre Mateo1150-1217) രൂപമാണിത്. വിശുദ്ധനായി നാമകരണം ചെയ്യപ്പെട്ടിട്ടില്ലെങ്കിലും "പ്രഹരത്തിന്റെ വിശുദ്ധൻ" (Saint of Bumps) എന്ന അപരനാമത്തിലും അദ്ദേഹം അറിയപ്പെടുന്നു. ഇത്രയും മനോഹരങ്ങളായ ശില്പങ്ങൾ ഉണ്ടാക്കിയ മത്തേയോ വലിയ ജ്ഞാനി ആയിരുന്നതിനാൽ അദ്ദേഹത്തിന്റെ അറിവും, ഉൾക്കാഴ്ചയും, കഴിവുകളും ലഭിക്കുന്നതിനുവേണ്ടി മാതാപിതാക്കന്മാർ തങ്ങളുടെ കുഞ്ഞുങ്ങളുടെ തല മത്തേയോയുടെ തലയോട് ചേർത്തുവച്ചു പ്രാർത്ഥിക്കുമായിരുന്നു. സാന്റിയാഗോ യൂണിവേഴ്സിറ്റിയിലെ വിദ്യാർത്ഥികൾ പരീക്ഷക്ക് മുൻപ് അവിടെ വന്നു ബുദ്ധിവികാസത്തിന് വേണ്ടി പ്രാർത്ഥിക്കുന്ന പാരമ്പര്യവുമുണ്ടായിരുന്നു. അങ്ങനെ സാന്റിയാഗോ തീർത്ഥാടകരും ഈ പാരമ്പര്യത്തെ അനുകരിക്കുന്നവരായി മാറി. മാസ്റ്റർ മത്തേയോയുടെ തലയ്ക്ക് അങ്ങനെ ഒരുപാട് പ്രഹരം ഏൽക്കേണ്ടി വന്നതിനാൽ 2009 മുതൽ കത്തീഡ്രൽ അധികാരികൾ ഈ ആചാരത്തിന് വിലക്കേർപ്പെടുത്തി. ഇക്കാരണത്താൽ പാവപ്പെട്ട എനിക്ക് കൈയിലുള്ള ബുദ്ധി കളയാതെ സൂക്ഷിക്കാനേ നിവൃത്തിയുണ്ടായിരുന്നുള്ളു.

വൈകുന്നേരത്തെ കുർബ്ബാനയ്ക്ക് കൂടാൻ സാധിക്കുമോയെന്നറിയാനായി പള്ളിയുടെ സാക്രിസ്റ്റിയിൽ പോയി അന്വേഷിക്കാമെന്നു വിചാരിച്ചു. കുർബ്ബാനയ്ക്കു ഇനിയും സമയം ഉണ്ടായിരുന്നുവെങ്കിലും സാക്രിസ്റ്റിയുടെ ചുമതലയുണ്ടായിരുന്ന ഒരു സിസ്റ്റർ കുർബ്ബാനയ്ക്കുള്ള ഒരുക്കങ്ങൾ നടത്തുന്നതിന്റെ തിരക്കിലായിരുന്നു. വളരെ ഭവ്യതയോടെയും, ഭക്തിയോടെയും അവിടെ നിന്ന എന്നെ നോക്കി സിസ്റ്റർ കാര്യം തിരക്കി. കത്തീഡ്രലിലേയ്ക്ക് വരാനുള്ള തിരക്കിനിടയിൽ അവിടെ ആവശ്യം വന്നാൽ കാണിക്കേണ്ടിയിരുന്ന "ചെലബ്രതു" (Celebret) എടുക്കാൻ ഞാൻ മറന്നുപോയിരുന്നു. "ചെലബ്രതു" എന്ന ലത്തീൻ വാക്കിന്റെ അർത്ഥം "അവൻ (കുർബ്ബാന) ചൊല്ലട്ടെ" (May he celebrate) എന്നാണ്. ഇതു ഒരു

ങ്ങിയ സമയത്തെ പരിചയം മുതലാക്കാൻ തന്നെ ഞാനും തീരുമാനിച്ചു. അങ്ങനെ ആ സാക്രിസ്റ്റിയിൽ വച്ചു തന്നെ എന്റെ തീർത്ഥാടനത്തിന്റെ അന്ത്യത്തിൽ നടത്തേണ്ടിയിരുന്ന വി.കുമ്പസാരം എന്ന കൂദാശയ്ക്കായും ഞാൻ അദ്ദേഹത്തെ സമീപിച്ചു. നദിയിലിറങ്ങി കുളിച്ചു ശരീരം വെടിപ്പാക്കി ദേവാലയത്തിൽ പ്രവേശിക്കുന്നതിനേക്കാൾ എത്രയോ പ്രധാനപ്പെട്ടതാണ് പാപങ്ങൾ കഴുകിക്കളഞ്ഞ് ആത്മശുദ്ധി വരുത്തുന്നത്. തീർത്ഥാടകരായി വന്ന രണ്ടു വൈദികർ കൂടി അദ്ദേഹത്തിന്റെയടുത്ത് എനിക്കു ശേഷം കുമ്പസാരിച്ചു.

പിറ്റേദിവസം ഞായറാഴ്ചയായിരുന്നു. പതിവിലും താമസിച്ചാണ് അന്നു ഞാൻ ഉറക്കമുണർന്നത്. നടത്തത്തിന്റെ ആകുലതകളൊന്നുമില്ലാതെ ഒരുപാട് നാളുകൾക്ക് ശേഷം ഉറക്ക



വൈദീകന് രൂപതാദ്ധ്യക്ഷൻ നൽകുന്ന സാക്ഷ്യപത്രമാണ്. ഈ രേഖയുണ്ടെങ്കിൽ കത്തോലിക്കാസഭയുടെ ലോകത്തെവിടെയുമുള്ള ആരാധാനാലയത്തിൽ കുർബ്ബാന അർപ്പിക്കുന്നതിന് കാനോനികമായ തടസ്സമില്ല. ഇതിലെങ്കിലും, അനുവാദം കൊടുക്കേണ്ടയാളിന് ഇദ്ദേഹം വൈദികനാണെന്നു പൂർണ്ണബോധ്യമുണ്ടെങ്കിൽ അനുവദിക്കാവുന്നതാണ്. ഒരു പരിഹാരമെന്നവണ്ണം ഈ അടുത്തകാലത്ത് ഞാൻ കുർബ്ബാന ചൊല്ലിയ ഫോട്ടോ കാണിച്ചാലും മതിയെന്നു സിസ്റ്റർ പറഞ്ഞു. എന്റെ മൊബൈൽഫോണിലുണ്ടായിരുന്ന മാർപ്പാപ്പയുടെ കൈമുത്തുന്നതുൾപ്പെടെയുള്ള ചിത്രങ്ങൾ കാണിച്ച് ഞാൻ അനുവാദം നേടിയെടുത്തു. അമേരിക്കക്കാരനായ സ്പാനിഷ് ഭാഷ സംസാരിക്കുന്ന ഒരു വൈദികനാണ് സിസ്റ്ററുമായി സംവദിക്കുന്നതിന് എന്നെ സഹായിച്ചത്. ആ ചുരു

മുണർന്ന ദിവസം. എല്ലാം ഓടി നടന്നു കാണണമെന്നു ആഗ്രഹമുണ്ടായിരുന്നുവെങ്കിലും തീർത്ഥാടകന്റെ ബാക്കി വച്ച ചുമതലകൾ നിറവേറ്റുന്നതിനായിരുന്നു എന്റെ പ്രഥമശ്രദ്ധ. രാവിലെ തന്നെ ദേവാലയത്തിലെത്തി യാക്കോബു ശ്ലീഹായുടെ കബറിടത്തിലേയ്ക്ക് കയറാനായി നിൽക്കുന്ന തീർത്ഥാടകരുടെ നിരയിൽ ഞാനും സ്ഥാനം പിടിച്ചു. അൾത്താരയുടെ പിന്നിലായി പടികൾ കയറിചെല്ലുന്നത് മധ്യകാലയുഗത്തിൽ നിർമ്മിച്ച യാക്കോബ് ശ്ലീഹായുടെ അൾത്താരയ്ക്കഭിമുഖമായി കസേരയിലിരിക്കുന്ന ഒരു രൂപത്തിനടുത്തേയ്ക്കാണ്. പിറകിൽ നിന്ന് ശ്ലീഹായെ ആലിംഗനം ചെയ്യുന്നത് തീർത്ഥാടകന്റെ അവകാശമാണ്. ആയിരക്കണക്കിനാളുകളുടെ ആലിംഗനം യാതൊരു ഭാവഭേതവുമില്ലാതെ അനുദിനം ശ്ലീഹാ ഏറ്റുവാങ്ങുന്നു. ഞാൻ ആലിംഗനം ചെയ്തുക്കൊണ്ട് അല്പനേരം



അവിടെ നിന്നപ്പോൾ ഒരു കള്ളച്ചിരിയോടെ എന്നെ ഒന്നു തിരിഞ്ഞുനോക്കിയെന്നു എനിക്ക് സംശയം തോന്നാതിരുന്നില്ല!

ഇവിടെ നിന്നും പടികൾ ഇറങ്ങി ചെല്ലുന്നത് ഇത്രനാളും ലക്ഷക്കണക്കിനാളുകൾ കാണാൻ ആഗ്രഹിച്ച് മാസങ്ങൾ പ്രാർത്ഥിച്ച് ലക്ഷ്യം വച്ചു നടന്ന സ്ഥലമാണെന്നു വിശ്വസിക്കുവാൻ പ്രയാസം തോന്നി. സാന്റിയാഗോ കത്തീഡ്രലും, സാന്റിയാഗോ നഗരവും ഈ കബറിടം കേന്ദ്രമാക്കിയാണ് നിർമ്മിച്ചെടുത്തിരിക്കുന്നത്. ജറുസലേമും, റോമും കഴിഞ്ഞാൽ ക്രിസ്ത്യാനികൾക്ക് ഏറ്റം പ്രിയപ്പെട്ട സ്ഥലമാണ് സാന്റിയാഗോ. വെള്ളികൊണ്ടു മൂടിയ ഒരു ചെറിയ പെട്ടിയിൽ കത്തീഡ്രലിലെ പ്രധാന അൾത്താരയുടെ അടിയിലാണ് യാക്കോബു ശ്ലീഹായുടെ തിരുശേഷിപ്പ് സൂക്ഷിച്ചിരിക്കുന്നത്. അനേകായിരങ്ങൾ അത്ഭുതകരമായി രോഗസൗഖ്യങ്ങൾ പ്രാപിച്ചിരിക്കുന്ന സ്ഥലമാണിത്. ഈ സാന്നിദ്ധ്യമാണ് സ്പെയിനിനെ നൂറ്റാണ്ടുകൾ നീണ്ടു നിന്ന മുസ്ലിം അധിനിവേശത്തിൽ നിന്നും രക്ഷിച്ചത്. ഇന്നു യൂറോപ്പിൽ നിന്നു പതുക്കെ മറയാൻ ശ്രമിക്കുന്ന ക്രിസ്ത്യൻ സംസ്കാരത്തെ പിടിച്ചു നിർത്താൻ സഹായിക്കുന്ന അത്ഭുതകരമായ ഒരു സാന്നിദ്ധ്യമാണ് ഇവിടെ നിലനിൽക്കുന്നത്. അവിടെയുണ്ടായിരുന്ന ചെറിയ കമ്പി വേലിക്കു മുമ്പിൽ മുട്ടുകുത്തി, ദൈവാനുഗ്രഹത്തിനായി ഞാനും പ്രാർത്ഥിച്ചു. യാക്കോബ് ശ്ലീഹായെ പ്പോലെ എനിക്കും യേശുവുമായുള്ള ആഴമായ വ്യക്തിബന്ധത്തിൽ വളരുന്നതിനു വേണ്ടിയായിരുന്നു എന്റെ പ്രാർത്ഥന.

തീർത്ഥാടകരുടെ ബാഹുല്യം കാരണം അധികസമയം അവിടെ പ്രാർത്ഥിച്ചു നിൽക്കാൻ സാധിക്കുമായിരുന്നില്ല. അവിടെ നിന്നും സാവധാനം അടുത്ത ഒരു ചെറിയ ചാപ്പലിലേയ്ക്ക് ഞാൻ കയറി. ഇത്തരത്തിലുള്ള 19 ചെറിയ ചാപ്പലുകൾ കത്തീഡ്രൽ ദേവാലയത്തിലുണ്ട്. അവയിൽ ചിലതൊക്കെ ഇപ്പോഴത്തെ കത്തീഡ്രൽ പണിയുന്നതിനും മുൻപേ അവിടെ നിലനിന്നിരുന്നതാണ്. ഞാൻ കയറിയ ചാപ്പൽ 8-ാം നൂറ്റാണ്ടിൽ പണിക്കഴിപ്പിച്ചതാണ്. ഇവിടെയുള്ള ഗദ്സമേൻ തോട്ടത്തിലിരുന്നു പ്രാർത്ഥിക്കുന്ന യേശുവിന്റെ മുമ്പിൽ പ്രാർത്ഥനാനിയോഗങ്ങൾ എഴുതിയിടാനുള്ള ഒരു ബക്കറ്റ് വച്ചിട്ടുണ്ട്. മറ്റാരും വായിക്കാതെ, യേശുവിനുമാത്രം വായിക്കാനായി മലയാളത്തിൽ ചില പ്രാർത്ഥനാനിയോഗങ്ങൾ ഞാനും എഴുതിയിട്ടു.

രാവിലത്തെ പത്തുമണിയുടെ തീർത്ഥാടകർക്ക് വേണ്ടിയുള്ള പ്രത്യേക കുർബ്ബാനയ്ക്ക് പള്ളി നിറഞ്ഞു കവിഞ്ഞു ആളുകൾ ഉണ്ടായിരുന്നു. ശനിയാഴ്ച വൈകുന്നേരത്തെ കുർബ്ബാനയിലെപ്പോലെ ഇംഗ്ലീഷിലുള്ള പ്രാർത്ഥനകളെല്ലാം എനിക്ക് ലഭിക്കുകയും പ്രധാന കാർമ്മികന്റെ അടുത്തു അൾത്താരയിൽ നിന്നു കുർബ്ബാന ചൊല്ലാനുള്ള ഭാഗ്യവും എനിക്കുണ്ടായി. അന്നത്തെ കുർബ്ബാനയുടെ ഏറ്റം വലിയ പ്രത്യേകത സാന്റിയാഗോ കത്തീഡ്രലിൽ മാത്രമുള്ള പ്രത്യേക ധൂപാർപ്പണം ആയിരുന്നു. " ധൂപം വയ്ക്കുക " എന്നർത്ഥം വരുന്ന "ബോത്താ ഫ്യൂമേറോ" (Botafumeiro-smoke expeller) എന്നാണ് അത് അറിയപ്പെടുന്നത്. 80 കിലോ തൂക്കം വരുന്ന ഈ ധൂപകുറ്റിയുടെ ഉയരം 1.60 മീറ്ററാണ്. വലിയ മൺവെട്ടിപോലുള്ള കോരി ഉപയോഗിച്ച് ഏകദേശം 40 കിലോ കരി അതിൽ ഇട്ട് ഉപയോഗിക്കുന്നു. ചുവപ്പ് വസ്ത്രം ധരിച്ച പ്രത്യേക പരിശീലനം ലഭിച്ച 8 ശുശ്രൂഷകരാണ് കത്തീഡ്രൽ ദേവാലയത്തിന്റെ മധ്യഭാഗത്തായി മുകളിൽ നിന്നു തൂക്കിയിട്ടിരിക്കുന്ന കയർ വലിച്ചു അത് ചലിപ്പിക്കുന്നത്. "ധൂപകുറ്റിവാഹകർ" (tiraboleiro) എന്നറിയപ്പെടുന്ന ഇവർ ദേവാലയത്തിന്റെ ഒരറ്റം മുതൽ മറ്റേയറ്റം വരെ എത്തുന്ന രീതിയിൽ മധ്യഭാഗത്തു നിന്നും ഇതു വലിയ്ക്കുന്നു. അതു പൂർണ്ണവേഗതയിൽ എത്തുമ്പോൾ ഏകദേശം 80 സെക്കന്റുകൾ കൊണ്ട് 68 കിലോമീറ്റർ വേഗതയിൽ സഞ്ചരിക്കുന്നു.



അല്പം ഭയത്തോടും അതിനേക്കാൾ ഭക്തിയോടെയുമാണ് അൾത്താരയുടെ പിന്നിലിരുന്നു കൊണ്ട് ഞാനിതു വീക്ഷിച്ചത്. മദ്ധ്യകാലയുഗത്തിൽ തീർത്ഥാടകരുടെ ശരീരത്തു നിന്നും, വസ്ത്രങ്ങളിൽ നിന്നുമൊക്കെ വമിച്ചിരുന്ന രൂക്ഷമായ ഗന്ധത്തെ പ്രതിരോധിക്കാനുള്ള ഒരു മാർഗ്ഗമായിരുന്നു ഇത്. പിന്നീട് അതു പാരമ്പര്യമായിത്തീർന്നതാണ്. ഈ അടുത്ത കാലത്തു സുരക്ഷിതത്വ കാരണങ്ങളാൽ സാന്റിയാഗോ നഗര സഭയുമായി ചില പ്രശ്നങ്ങൾ ഉണ്ടായതായി പറയപ്പെടുന്നു. (Botafumeiro എന്ന് Youtube – ൽ നോക്കിയാൽ ഇതു നേരിട്ടു കാണാവുന്നതാണ്.) സഭാ കലണ്ടറിലെ പ്രധാന തിരുനാളുകളിലും സാന്റിയാഗോയിലെ വിശേഷ ദിവസങ്ങളിലും മാത്രമാണ് സാധാരണഗതിയിൽ ഈ ധൂപകുറ്റി ഇപ്പോൾ വീശുന്നത്. ഇതിന്റെ ചിലവിലേയ്ക്കായി 450 യൂറോ അടച്ച് വിശ്വാസികൾ ആരെങ്കിലും ആവശ്യപ്പെടുന്ന സമയത്തും ഇതു കാണാനുള്ള ഭാഗ്യം മറ്റുള്ളവർക്ക് ലഭിക്കുന്നു.

ദിവസങ്ങളോളം കൂടെ നടക്കുകയും വഴിയിൽ വച്ചു കണ്ടുമുട്ടുകയും ചെയ്ത പല തീർത്ഥാടകർക്കും ഞാൻ അവിടെ കുർബ്ബാന ചൊല്ലുന്നത് കണ്ടപ്പോൾ വലിയ സന്തോഷമായിരുന്നു. ചിലരൊക്കെ തലയിൽ കൈവച്ചു പ്രാർത്ഥിക്കാൻ എന്നോടു ആവശ്യപ്പെടുകയും ചെയ്തു. അവിടെ നിന്നും ഞാൻ നേരെ പോയത് തീർത്ഥാടകരുടെ ഓഫീസിലേയ്ക്കാണ്. അപ്പോൾ തന്നെ അവിടെ നീണ്ട നിര രൂപപ്പെട്ടിരുന്നു. യാത്രയുടെ ആരംഭം മുതൽ അവസാനം വരെയുള്ള താമസസ്ഥലങ്ങളിൽ നിന്നുള്ള സീലു പതിപ്പിച്ച "തീർത്ഥാടന പാസ്പോർട്ട്" കാണിക്കുമ്പോൾ ഒരു തീർത്ഥാടന രേഖ (certificate) നമുക്കു തരുന്നു. ആയിരം വർഷമായി നൽകി വരുന്ന ഈ രേഖ ലത്തീൻ ഭാഷയിലാണ് എഴുതിയീരിക്കുന്നത്. മൂന്നു യൂറോ കൊടുത്താൽ ഇംഗ്ലീഷ് ഭാഷയിലും മറ്റൊരു തീർത്ഥാടന രേഖ തരും. യാത്ര തുടങ്ങിയ സ്ഥലവും, നടന്ന ദൂരവും അതിൽ രേഖപ്പെടുത്തിയിട്ടുണ്ടാവും. കുറഞ്ഞതു നൂറു കിലോമീറ്ററെങ്കിലും നടക്കുന്നവർക്കേ ഇത്തരത്തിലുള്ള രേഖയ്ക്ക് അവകാശമുണ്ടായിരുന്നുള്ളു.

ഒരു തീർത്ഥാടകനുണ്ടായിരിക്കേണ്ട ഏറ്റം വലിയ പുണ്യങ്ങളിൽ ഒന്ന് എളിമയാണ്. തീർത്ഥാടനത്തിന്റെ അവസാനം "വലിയൊരു തീർത്ഥാടനം" നടത്തി എന്ന അഹംഭാവം ഉണ്ടാവാം. അതിനെ തീർത്ഥാടന പുസ്തകങ്ങളിൽ "തീർത്ഥാടകന്റെ ഗർവ്വ്" (Pilgrim's Pride) എന്നാണ് വിളിക്കുന്നത്. തീർത്ഥാടന ഓഫീസിൽ നിന്ന് കത്തീഡ്രൽ ദൈവാലയത്തിന്റെ മുമ്പിലെത്തി എളിമ എന്ന പുണ്യത്തിനായി ഞാൻ പ്രാർത്ഥിച്ചു.

*"ദൈവമേ, ഞാനങ്ങയെ ആരാധിക്കുന്നു, സ്തുതിക്കുന്നു.*
*അങ്ങയെക്കുറിച്ചുള്ള ചിന്തകളിൽ ഞാൻ അലിയട്ടെ*
*എന്റെ ശ്വാസനിശ്വാസങ്ങളിൽ അവിടുന്ന് നിറയട്ടെ*
*അഹങ്കാരത്തിന്റെ അംശങ്ങൾ എന്നിൽ നിന്നകലട്ടെ*
*എളിമയിൽ അന്യരെ ഞാൻ കരുതട്ടെ*
*കരുണയും സ്നേഹവും, വിശുദ്ധിയും എന്നിൽ നിറയാനും*
*എന്റെ തുടർ ജീവിത തീർത്ഥാടനങ്ങളിൽ*
*അവിടുത്തെ കരംഗ്രസിച്ച് അഹങ്കാത്തിന്റെ അംശങ്ങളില്ലാതെ*
*എളിമയോടെ, ദൈവസ്നേഹത്തോടെ വ്യാപരിക്കുന്നതിന്*
*അവിടുത്തെ അനുഗ്രഹം എന്നും എനിക്കുണ്ടാകണമേ."*

*ആമേൻ*

*(അടുത്ത ലക്കത്തോടെ ഈ തീർത്ഥാടന വിവരണം അവസാനിക്കുന്നു)*

## മലങ്കര സുറിയാനി കത്തോലിക്കാസഭാ വൈദിക സംഗമം തിരുവനന്തപുരത്ത്

*തിരുവനന്തപുരം:* **മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ എല്ലാ വൈദികരുടെയും സംഗമം 2019 ഫെബ്രുവരി 18, 19 തീയതികളിൽ തിരുവനന്തപുരത്തുള്ള ഗിരിദീപം കൺവെൻഷൻ സെന്ററിൽ നടത്തപ്പെടുന്നു. വൈദികർക്കുവേണ്ടിയുള്ള സുന്നഹദോസ് കമ്മീഷൻ സംഘടിപ്പിക്കുന്ന പ്രസ്തുത സംഗമത്തിൽ ഈ വർഷം രജത ജൂബിലിയും സുവർണ ജൂബിലിയും ആഘോഷിക്കുന്ന വൈദികരെ പ്രത്യേകം ആദരിക്കുന്നതാണ്. വൈദിക സുന്നഹദോസ് കമ്മീഷൻ ചെയർമാൻ അഭിവന്ദ്യ ഗീവർഗീസ് മാർ മക്കാറിയോസ് മെത്രാപ്പോലിത്തായുടെയും സെക്രട്ടറി ബഹു. സണ്ണി മാത്യു കാവുവിളയിൽ അച്ചന്റെയും വിവിധ കമ്മിറ്റികളുടെയും നേതൃത്വത്തിൽ ഇതിനായുള്ള ക്രമീകരണങ്ങൾ സഭയുടെ ആസ്ഥാന കാര്യാലയമായ കാതോലിക്കേറ്റ് സെന്ററിൽ നടന്നുവരികയാണ്.**





# വിവാഹിതരായി



മൈലപ്ര: ചരിവുപറമ്പിൽ പീറ്റർ സി.ഏബ്രഹാം-ബിന്നി ദമ്പതികളുടെ മകൻ **Er. അലൻ ഏബ്രഹാം പീറ്ററും** (Managing Director, Landmark Construction, Trivandrum) വയലത്തല പാമ്പയ്ക്കൽ ഡോ. റോയി ജോർജ്ജ് - ശോഭ ദമ്പതികളുടെ മകൾ **ഡോ. സാൻഡ്ര സൂസൻ റോയിയും** തമ്മിലുള്ള വിവാഹം 3-1-2019 ൽ മൈലപ്ര തിരുഹൃദയ മലങ്കര കത്തോലിക്കാ പള്ളിയിൽ പത്തനംതിട്ട രൂപതാദ്ധ്യക്ഷൻ വന്ദ്യ **യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത** ആശീർവദിച്ചു.

